സി.എം. ഉസ്താദിന്റെ പിൻഗാമിയാണ് ഥാഖ അഹ്മദ് മൗലവി. പണ്ഡിതനും ചിന്തകനുമായ അദ്ദേഹം അറിവിന്റെ ലോകത്തെ ഒരു വിസ്മയമാണ്. സി.എം. ഉസ്താദ് നിർത്തിയിടത്തുനിന്നും തുടങ്ങുന്നു ഥാഖയുടെ പ്രവർത്തന പഥം. സി.എമ്മിന്റെ ചിന്താലോകത്തെ അവലോകനം ചെയ്യുന്നു അദ്ദേഹമിവിടെ...



# സമന്വയവിദ്യാഭ്യാസം: സി.എമ്മിന്റെ വഴിയും വർത്തമാനവും

ഥാഖാ അഹ്മദ് മൗലവി/
മോയിൻ ഹുദവി മലയമ്മ




സി.എം. ഉസ്താദിന്റെ പിൻഗാമിയാണ് ത്വാഖ അഹ്മദ് മൗലവി. പണ്ഡിതനും ചിന്തകനുമായ അദ്ദേഹം അറിവിന്റെ ലോകത്തെ ഒരു വിസ്മയമാണ്. മംഗലാപുരം ഖാസി, കീഴൂർ സംയുക്ത ഖാസി, എം.ഐസി. പ്രസിഡണ്ട്, സമസ്ത കേന്ദ്ര മുശാവറ അംഗം എന്നീ നിലകളിൽ പ്രവർത്തിക്കുന്ന അദ്ദേഹം ഇന്ന് സി.എം. ഉസ്താദിന്റെ അതേ ധർമം തന്നെ സമൂഹത്തിൽ നടത്തിക്കൊണ്ടിരിക്കുന്നു. ഉസ്താദ് നിർത്തിയിടത്തുനിന്നും തുടങ്ങുന്നു ത്വാഖയുടെ പ്രവർത്തന പഥം. സി.എമ്മിന്റെ ചിന്താലോകത്തെ അവലോകനം ചെയ്യുകയാണിവിടെ അദ്ദേഹം.

സമന്വയ വിദ്യാഭ്യാസ ശൈലിയുടെ സാധ്യതയെക്കുറിച്ചും സി.എം. ഉസ്താദ് സാധിച്ച സമന്വയ വിപ്ലവത്തെക്കുറിച്ചുമാണ് പ്രധാനമായും സംസാരിക്കാൻ ഉദ്ദേശിക്കുന്നത്. പിന്നെ, ഉസ്താദുമായി ബന്ധപ്പെട്ട അനുഭവങ്ങളും ഓർമകളും.

*സി.എം. ഉസ്താദുമായുള്ള കുടുംബ ബന്ധം?*

എന്റെ അമ്മാവനാണ് ഉസ്താദ്. ഉമ്മയുടെ സഹോദരൻ. എന്റെ ഉമ്മയായിരുന്നു മൂത്തത്. സി.എം. ഉസ്താദ് ഇളയതും. സ്വാഭാവികമായും ഞങ്ങൾ തമ്മിലുള്ള ബന്ധത്തിന് ഇതുതന്നെ എത്രയോ വലുതായിരുന്നു.

*അമ്മാവൻ എന്ന നിലക്ക് ചെറുപ്പത്തിൽ പഠനമേഖലയിൽ സി.എം. ഉസ്താദിന്റെ ഭാഗത്തുനിന്നും വല്ല മോട്ടിവേഷനും ഉണ്ടാകുമായിരുന്നോ?*

തീർച്ചയായും. എന്നെക്കാൾ പതിനാറ് വയസ്സ് മൂത്തതാണ് ഉസ്താദ്. ഞാൻ 1949 ലാണ് ജനിക്കുന്നത്. ഉസ്താദ് 1933 ലും. സ്വാഭാവികമായും ഉസ്താദിന് ഞങ്ങൾക്കു മുമ്പിൽ ഒരു കാരണവരുടെ സ്ഥാനമുണ്ടായിരുന്നു.

*ചെറുപ്പകാലത്തെ വല്ല ഓർമകളും?*

മദ്റസയിലും സ്കൂളിലും പഠിക്കുന്ന കാലത്ത് പ്രസംഗങ്ങൾ എഴുതിത്തരുമായിരുന്നു. ഭാഷാ പ്രസംഗങ്ങൾ എഴുതിത്തന്ന് പഠിപ്പിക്കുമായിരുന്നു. നല്ല മാർഗദർശനവും നൽകുമായിരുന്നു.

ഏകദേശം 16 വയസ്സുവരെയുള്ള കാലത്തിനിടയിലുള്ള സംഭവമാണിത്. പിന്നീട് കൂടുതലായും എന്റെ പഠനം പുറത്തായിരുന്നു. പുറത്ത് എന്നു പറഞ്ഞാൽ ജില്ലക്ക് പുറത്തോ കേരളത്തിന് പുറത്തോ ഇന്ത്യക്കു പുറത്തോ ഒക്കെയായിരുന്നു. ഇക്കാലത്തെല്ലാം നാട്ടിൽ വരുമ്പോൾ വിദ്യാഭ്യാസ കാര്യങ്ങൾ അന്വേഷിക്കുകയും സുഖവിവരങ്ങൾ ചോദിക്കുകയും ചെയ്യുകയല്ലാതെ മറ്റൊന്നിനും സമയമുണ്ടാകാറില്ല.

*വടക്കൻ മലബാറിന്റെ വിവിധ ഭാഗങ്ങളിൽ സി.എം. ദർസ് നടത്തിയിട്ടുണ്ടല്ലോ. അക്കാലത്തെ വല്ല ഓർമകളും?*

തീർച്ചയായും. സി.എം. പുതിയങ്ങാടിയിൽ ദർസ് നടത്തുമ്പോൾ മുതഅല്ലിമായി ഞാനും അവിടെയുണ്ടായിരുന്നു. അന്നവിടെ ഉസ്താദിന്റെ ഖാദിമും ഞാനായിരുന്നു. *തഖ്‌വീമുല്ലിസാൻ* പോലെയുള്ള കിത്താബുകൾ ഞാൻ അവിടെനിന്നാണ് ഓതിയത്. ഏകദേശം ആറുമാസം മാത്രമേ ഞാൻ അവിടെയുണ്ടായിരുന്നുള്ളൂ. ശേഷം കാസർകോട്ടെ മറ്റൊരു ദർസിലേക്ക് മാറി.

അന്ന് നല്ല നിലവാരത്തിൽ പോയിരുന്ന ഒരു ഉത്തമ ദർസായിരുന്നു പഴയങ്ങാടി ദർസ്. ധാരാളം മുതഅല്ലിമുകൾ ഉണ്ടായിരുന്നു. വലിയ വലിയ ശിഷ്യന്മാരും ഉണ്ടായിരുന്നു. വളരെ ആകർഷകമായ ശൈലിയിലായിരുന്നു ഉസ്താദിന്റെ ക്ലാസ്. ചടപ്പിക്കുന്ന ഒരവസ്ഥ ഉണ്ടായിരുന്നില്ല. അധികം വ്യായാഴ്ചയും ഉസ്താദ് വീട്ടിൽ പോകും. പിന്നെ, ശനി അതിരാവിലെയാണ് തിരിച്ചെത്തുക. നാട്ടിലുള്ള പരിപാടികളിലും പങ്കെടുക്കുമായിരുന്നു. പൊതുവെ ശാന്ത സ്വഭാവക്കാരനായിരുന്നു അന്നും. എഴുത്തും വായനയുമെല്ലാം സജീവമായിട്ടുണ്ടായിരുന്നു. പലയിടത്തും ലേഖനങ്ങൾ പ്രസിദ്ധീകരിച്ചുവരാറുണ്ട്. തന്റെ മാപ്പിളപ്പാട്ടുകളെല്ലാം എഴുതുന്നതും പ്രസിദ്ധീകരിച്ചുവരുന്നതും അക്കാലത്താണല്ലോ.

*ആ കാലങ്ങളിൽ ഈ ഭാഗത്ത് ജീവിച്ച പ്രഗൽഭനായ മാപ്പിള കവിയാണല്ലോ ടി. ഉബൈദ് സാഹിബ്. സി.എം. ഉസ്താദിന് അദ്ദേഹവുമായി വല്ല ബന്ധവുമുണ്ടായിരുന്നോ?*

വളരെ അടുത്ത ബന്ധം ഒരിക്കലും ഉണ്ടാവാനിടയില്ല. എന്നാലും കാണാനും സംസാരിക്കാനുമെല്ലാം സാധ്യതകൾ ഏറെയുണ്ട്. കാരണം, സി.എം. ഉസ്താദ് ചെറുപ്പത്തിൽ കുറേ കാലം താമസിച്ചത് തളങ്കരയിലെ തന്റെ അമ്മാവന്റെ വീട്ടിലായിരുന്നു. മമ്മുഞ്ഞി ഹാജിയുടെ വീട്ടിൽ. അവിടെനിന്നാണ് തളങ്കര മുസ്‌ലിം ഹൈസ്കൂളിലും മാലിക്ദീനാർ പള്ളിയിലുണ്ടായിരുന്ന ദർസിലുമെല്ലാം പോയിക്കൊണ്ടിരുന്നത്. അവിടെ അടുത്തുതന്നെയാണല്ലോ ഉബൈദ് സാഹിബിന്റെ വീട്. അപ്പോൾ ചെറിയ ബന്ധങ്ങൾ ഉണ്ടാവാം എന്ന സാധ്യതയെ നമുക്ക് തള്ളിക്കളയാൻ പറ്റില്ല. ശേഷം, വല്ല പരിപാടിയിലും ഇരുവരും സംബന്ധിച്ചിരിക്കാം.

എങ്കിലും ആദർശപരമായ ചില കാര്യങ്ങളിൽ ഉബൈദിന്റെ ചില വിശ്വാസ സങ്കൽപങ്ങൾ അത്ര ശരിയായിരുന്നില്ലായെന്ന് സി.എം. ഉസ്താദ് പിൽക്കാലത്ത് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. കാരണം, പല സുന്നീ ആചാരങ്ങളെയും അദ്ദേഹം അംഗീകരിച്ചിരുന്നുവെങ്കിലും മഹാൻമാരുടെയെല്ലാം ഉറൂസ് നടത്തുന്നതിനെ വളരെ ശക്തമായി എതിർത്തിരുന്നു. ഞാൻ ദയൂബന്തിൽ പഠിക്കുന്ന കാലത്ത്പോലും അത്തരം

●

ആദർശപരമായ ചില കാര്യങ്ങളിൽ ടി. ഉബൈദിന്റെ ചില വിശ്വാസ സങ്കൽപങ്ങൾ അത്ര ശരിയായിരുന്നില്ലായെന്ന് സി.എം. ഉസ്താദ് പിൽക്കാലത്ത് പറയുന്നത് ഞാൻ കേട്ടിട്ടുണ്ട്. കാരണം, പല സുന്നീ ആചാരങ്ങളെയും അദ്ദേഹം അംഗീകരിച്ചിരുന്നുവെങ്കിലും മഹാൻമാരുടെയെല്ലാം ഉറൂസ് നടത്തുന്നതിനെ വളരെ ശക്തമായി എതിർത്തിരുന്നു. ഞാൻ ദയൂബന്തിൽ പഠിക്കുന്ന കാലത്ത്പോലും അത്തരം വിഷയങ്ങൾവെച്ച് എനിക്ക് കത്തെഴുതുമായിരുന്നു. എന്നാലും മൗലിദുകൾ പോലെയുള്ള ചില സുന്നി ആചാരങ്ങൾ അദ്ദേഹം അംഗീകരിക്കുമായിരുന്നു.

●

വിഷയങ്ങൾവെച്ച് എനിക്ക് കത്തെഴുതുമായിരുന്നു. എന്നാലും മൗലിദുകൾ പോലെയുള്ള ചില സുന്നി ആചാരങ്ങൾ അദ്ദേഹം അംഗീകരിക്കുമായിരുന്നു.

*ചെറുപ്പത്തിൽ തളങ്കരയിലാണ് സി.എം. ജീവിച്ചിരുന്നതെന്ന് പറഞ്ഞല്ലോ. ആ അമ്മാവൻ മമ്മുഞ്ഞി ഹാജി ഉസ്താദിന്റെ ജീവിതത്തെ എങ്ങനെയെങ്കിലും സ്വാധീനിച്ചിട്ടുണ്ടോ?*

ഉണ്ടെന്നു തന്നെ പറയണം. കാരണം, വിദ്യാഭ്യാസ കാര്യങ്ങളിൽ ബദ്ധശ്രദ്ധനായിരുന്നു അദ്ദേഹം. സി.എം. ഉസ്താദിനെ ഭൗതിക വിഷയങ്ങൾ പഠിക്കാനും പഠിപ്പിക്കാനും പ്രത്യേകം പ്രേരണ നൽകിയത് അദ്ദേഹമായിരുന്നു. അദ്ദേഹത്തിന്റെ നല്ല മാർഗദർശനങ്ങളും ഉസ്താദിനുണ്ടാകുമായിരുന്നു.

*മത ഭൗതിക സമന്വയം എന്ന ഒരാശയം സി.എം. ഉസ്താദിനെ ആവേശിക്കുന്നത് എവിടെനിന്നാണ്? അതിന്റെ മേന്മയായി ഉസ്താദ് കണ്ടതെന്താണ്?*

സ്വന്തം ജീവിതം തന്നെയായിരുന്നു ഉസ്താദിന് സമന്വയ വിദ്യാഭ്യാസത്തിന്റെ വില മനസ്സിലാക്കിക്കൊടുത്തത്. കാരണം, ആ കാലത്തെ അവസ്ഥ എന്നു പറഞ്ഞാൽ, മതം പഠിക്കുന്നവർക്ക് ഭൗതികത്തിൽ അത്ര വലിയ അറിവുണ്ടായിരുന്നില്ല. മതം പഠിക്കുന്നവർ അതിൽ കെട്ടിയിടപ്പെടും. അതിലെ ഓരോ കാര്യവും ഹല്ല് ചെയ്ത് ആഴങ്ങളിലേക്കിറങ്ങി അവർ പഠിച്ചുകൊണ്ടിരിക്കും. പുറം ലോകത്തെ പ്രവർത്തനങ്ങളുമായൊന്നും അവർക്ക് വലിയ ബന്ധമുണ്ടാവാറില്ല.

എന്നാൽ, ഭൗതികം പഠിച്ചാൽ, അല്ലെങ്കിൽ അതിൽ ഒരു അവബോധം ഉണ്ടാക്കിയെടുത്താൽ ദീൻ പഠനം വളരെ എളുപ്പമാവും എന്ന് തിരിച്ചറിയുകയായിരുന്നു സി.എം. ഉസ്താദ്. വിശിഷ്യാ ഗോളശാസ്ത്രവുമായി ബന്ധപ്പെട്ട കാര്യങ്ങൾ. പഴയകാല അറബി കിത്താബുകൾ വായിച്ച് സൂര്യന്റെയും ചന്ദ്രന്റെയും ഭൂമിയുടെയുമെല്ലാം അവസ്ഥകൾ മനസ്സിലാക്കുകയെന്നത് വളരെ ബുദ്ധിമുട്ടുള്ള കാര്യമാണ്. പ്രത്യേകിച്ചും പഠിച്ചുവരുന്ന വിദ്യാർത്ഥികൾക്ക്. എന്നാൽ, ഭൗതിക ശാസ്ത്രപരമായി അൽപം കാഴ്ചപ്പാടും അറിവുമുള്ള ആളുകൾക്ക് ഇത് വളരെ എളുപ്പത്തിൽ മനസ്സിലാക്കിയെടുക്കാൻ സാധിക്കും. കിത്താബിലെ കെട്ടിക്കുടുക്കുകളിൽപെട്ട് കുഴങ്ങേണ്ട ആവശ്യം വരുന്നില്ല. അതേപോലെ കാലത്തിനനുസരിച്ച പുതിയ അറിവുകളിലേക്ക് കടന്നുചെല്ലാനും പറ്റും. ഭൗതിക അറിവുകൾ എന്നത് കാലത്തിനനുസരിച്ച് മാറിക്കൊണ്ടിരിക്കുന്നതാണല്ലോ. അവയുടെ മതമാനം കണ്ടെത്തുകയെന്നത് ഒരോ ആലിമിന്റെയും ഉത്തരവാദിത്തവുമാണ്.

സി.എം. ഉസ്താദിന്റെ ജീവിതം തന്നെയായിരുന്നു ഇതിന് ഏറ്റവും വലിയ തെളിവ്. അദ്ദേഹം ജീവിതത്തിൽ പരീക്ഷിച്ചറിഞ്ഞ വസ്തുതകളാണിത്. ഭൗതിക വിഷയങ്ങളിൽ ഒരു ശരാശരി കാഴ്ചപ്പാട് നേടിയെടുത്തതോടെ മതവിഷയങ്ങളിലെ പഠന വളർച്ചക്ക് അത് വലിയൊരു ഉപകാരമാവുകയായിരുന്നു.

*ഇന്നും പല ഭാഗത്തുനിന്നും വിമർശനങ്ങൾ നേരിടുന്നൊരു മേഖലയാണല്ലോ മത ഭൗതിക സമന്വയം എന്ന ആശയം. കേരളത്തിലെ പല പ്രമുഖ പണ്ഡിതർവരെ ഇതിനെ മാനസികമായി അംഗീകരിച്ചിട്ടില്ല. സമന്വയ വിദ്യാഭ്യാസ ചിന്തകളെയും അവിടെനിന്നും പുറത്തുവരുന്ന വിദ്യാർത്ഥികളുടെ ചിന്തകളെയും പരിഷ്കാരമായി അവർ മുദ്രകുത്തുന്നു. ഇത്തരുണത്തിൽ, സമന്വയമെന്ന ആശയത്തെ എങ്ങനെ കാണുന്നു?*

ഇന്നത്തെ സാഹചര്യത്തിൽ ഏറ്റവും നല്ലൊരു മാർഗമാണ് സമന്വയ ശൈലി എന്നാണ് എന്റെ അഭിപ്രായം. കാലത്തിനനുസരിച്ച് ആളുകളുടെ, വിദ്യ നേടാനുള്ള ആഗ്രഹത്തിലും അതിനോടുള്ള സമീപനത്തിലും മാറ്റമുണ്ടാകുമല്ലോ. ഭൗതികമായും ശാസ്ത്രീയമായും ചുറ്റുപാട് പുരോഗമിക്കുമ്പോൾ നമ്മൾ അതിനനുസരിച്ച് മതകാര്യങ്ങളെ ആകർഷകമാംവിധം അവതരിപ്പിക്കുകയാണ് വേണ്ടത്. എങ്കിലേ അതിനെ പഠിക്കാൻ ആളെ കിട്ടുകയുള്ളൂ. അല്ലാതെ പുരോഗമിച്ച ഈ കാലത്തും പഴയ ശൈലിയിൽ തന്നെ മതത്തെ അവതരിപ്പിച്ചാൽ കുട്ടികൾക്ക് കടന്നുവരാൻ താൽപര്യമുണ്ടാവുകയില്ല. മതത്തിന്റെ ഉള്ളടക്കത്തിൽ മാറ്റം വേണമെന്നല്ല ഞാൻ

പറയുന്നത്. അത് പഠിപ്പിക്കപ്പെടുന്ന ശൈലിയിൽ മാറ്റം വേണമെന്നാണ്. ഇത് ഇന്ന് വളരെ പ്രകടമായൊരു സത്യമാണല്ലോ. ഇന്ന് ഒരു ദർസ് സ്ഥാപിച്ചാൽ അതിൽ പഠിക്കാൻ എത്ര കുട്ടികളെ കിട്ടും? ആരെയും കിട്ടുകയില്ലായെന്നതല്ലേ നമ്മുടെ അനുഭവം. കഴിഞ്ഞ തവണ നമ്മുടെ എം.ഐ. സി.യുടെ അർശദുൽ ഉലൂം മുഥവ്വൽ കോളേജിലേക്ക് കുട്ടികളെ ക്ഷണിച്ചുകൊണ്ട് എത്ര തവണ എവിടെയെല്ലാം നാം പരസ്യങ്ങൾ നൽകി? ആരെങ്കിലും വന്നിരുന്നോ? ഒരിക്കലുമില്ല. വിരലിലെണ്ണാവുന്ന ഒന്നോ രണ്ടോ മാത്രം. എന്നാൽ, നമ്മുടെ ദാറുൽ ഇർശാദ് അക്കാദമിയിലും തളങ്കര മാലിക് ദീനാർ അക്കാദമിയിലും ഓരോ വർഷവും എത്രയെത്ര കുട്ടികളാണ് കടന്നുവരുന്നത്? പലപ്പോഴും കുട്ടികൾ ഏറിയതുകൊണ്ട് അവർക്ക് അഡ്മിഷൻ നൽകാൻ പറ്റാത്ത അവസ്ഥയാണുണ്ടാകുന്നത്. എന്താണ് കാരണം? രണ്ടിടത്തും പഠിപ്പിക്കപ്പെടുന്നത് ഇസ്‌ലാം തന്നെയല്ലേ? പഠിപ്പിക്കപ്പെടുന്ന ശൈലിയാണ് കാരണം. രണ്ടിടത്തും രണ്ടു ശൈലിയിലും രൂപത്തിലുമാണ് അറിവിനെ വിനിമയം നടത്തപ്പെടുന്നത്. അതുപോലെ ഒരിടത്ത് മതം മാത്രം പഠിപ്പിക്കപ്പെടുന്നു. മറ്റൊരിടത്ത് മതത്തിന്റെയും ഭൗതികത്തിന്റെയും സമന്വയ രൂപവും പഠിപ്പിക്കപ്പെടുന്നു.

ഇതാണ് വ്യത്യാസം. ആളുകൾക്ക് ഇന്നും മതം പഠിക്കാനുള്ള ആഗ്രഹമുണ്ട്. പക്ഷെ, കാലത്തിനനുയോജ്യമായ ശൈലിയിൽ നൽകപ്പെടുമ്പോഴേ അത് സ്വീകരിക്കാൻ അവർ കടന്നുവരുകയുള്ളൂവെന്നു മാത്രം. ഇത്തരമൊരു സാഹചര്യത്തിൽ നാം പഴമയെ വാരിപ്പുണർന്ന് മത പഠനത്തിൽനിന്നും വിദ്യാർത്ഥികളെ അകറ്റുകയല്ല വേണ്ടത്. പ്രത്യുത, മതത്തിന്റെ ആത്മാവും പാരമ്പര്യ മൂല്യവും ചോർന്നുപോകാതെ, കാലത്തിനനുയോജ്യമായ ശൈലിയിൽ അതിനെ അവതരിപ്പിക്കാൻ മാർഗങ്ങൾ കണ്ടെത്തുകയാണ് വേണ്ടത്. ഇവിടെ അന്നും ഇന്നും പഠിപ്പിക്കപ്പെടുന്നത് സാക്ഷാൽ ഇസ്‌ലാമും ഈമാനും തന്നെയാണ്. അതിന്റെ വിനിമയ ശൈലിയിലാണ് അനിവാര്യ മാറ്റത്തെക്കുറിച്ച് പറയുന്നത്. ഇന്നത്തെ സാഹചര്യത്തിൽ സമന്വയം അത് ചെയ്യുന്നുവെന്ന് ഞാൻ വിശ്വസിക്കുന്നു.

*ഭൗതിക വിഷയങ്ങളെ മത സ്ഥാപനങ്ങളുടെ സിലബസിൽ ഉൾപെടുത്തുന്നത് നമ്മുടെ പാരമ്പര്യശൈലിക്ക് എതിരാവുന്നില്ലേ? ഇതിനെ ഒരു നവ ബിദ്അത്ത് എന്നൊക്കെ ആരോപിച്ചുകൂടേ?*

ഒരിക്കലുമില്ല. നവ ബിദ്അത്ത് എന്നതിലപ്പുറം ഒരു അനിവാര്യ ബിദ്അത്താണത്. സത്യത്തിൽ, നമ്മൾ പറയുന്ന ഈ സമന്വയം എന്നത് ഇന്നും ഇന്നലെയും പൊട്ടി മുളച്ചതൊന്നുമല്ല. കാലങ്ങളായി കേരളത്തിനകത്തും പുറത്തുമെല്ലാം നിലനിന്നിരുന്ന രീതിയാണിത്. ഇസ്‌ലാമിന്റെ വിദ്യാഭ്യാസ വീക്ഷണത്തിന്റെ ഒരു ഭാഗവുമാണിത്. ആദ്യകാലത്തെ കേരളത്തിലെ ഉസ്താദുമാരുടെ ദർസുകളിൽ പഠിപ്പിക്കപ്പെട്ടിരുന്ന വിഷയങ്ങളെടുത്തു പരിശോധിച്ചു നോക്കൂ. ഗോളശാസ്ത്രവും ഖിബ്‌ല നിർണയ ശാത്രവും ഉറുദു ഭാഷയും ഫാരിസി ഭാഷയുമെല്ലാം പഠിപ്പിക്കപ്പെട്ടിരുന്നതായി കാണാൻ പറ്റും. ഇതോടുകൂടെ മറ്റു പല എക്‌ട്രാ കരിക്കുലർ വിഷയങ്ങളും. ഇതുതന്നെയല്ലേ സമന്വയം എന്നത്. ഇന്ന് അതിന്റെ അൽപംകൂടി പുരോഗമിച്ച രീതിയാണെന്നല്ലേയുള്ളൂ. അതും ഇന്നത് അനിവാര്യമായതുകൊണ്ട്. അതിനാൽ, ഇത് പാരമ്പര്യത്തിന് എതിരല്ല. പ്രത്യുത, പാരമ്പര്യത്തെ ശക്തിപ്പെടുത്തുകയാണ്.

അപ്പോൾ, ഭൗതിക പഠനമെന്നത് കേരളമുസ്‌ലിംകൾക്കിടയിൽ വളരെ നേരത്തെ തന്നെ ഉണ്ടായിരുന്നുവെന്ന് മനസ്സിലായി. എന്നാൽ, ഇതൊക്കെ കേരളത്തിന്റെ പൊതു സമഹുത്തിൽ വ്യവസ്ഥാപിതമായ രീതിയിൽ വരുന്നത് വളരെ വൈകിയാണ്. ഡോ. പൽപ്പുവാണെന്ന് തോന്നുന്നു കേരളത്തിൽ ആദ്യമായി ഭൗതിക ഡിഗ്രികൾ നേടി പുറത്തുവന്നത്. സാഹിത്യകാരൻ സക്കറിയയുടെ ഏതോ ഒരു ലേഖനത്തിൽ വായിച്ചപോലെ തോന്നുന്നു. ഇതെല്ലാം വലിയ സംഭവങ്ങളായി ആഘോഷിക്കപ്പെട്ട കാര്യങ്ങളാണ്. എന്നാൽ, സത്യം പറഞ്ഞാൽ ഇതെല്ലാം വളരെ അടുത്തുനടന്ന സംഭവങ്ങളാണെന്നതല്ലേ വാസ്തവം. ഇതിനെല്ലാം എത്രയോ മുമ്പുതന്നെ നമ്മൾ ഈ മേഖലയിൽ ചിന്തിക്കുകയും പ്രവർത്തിക്കുയും ചെയ്തിട്ടുണ്ട്. അന്ന് ഡിഗ്രിയൊന്നും ഇല്ലാത്തതുകൊണ്ടാവാം



ഡിഗ്രിയൊന്നും നേടാതെ പോയത്.

*കേരളത്തിൽ ഇസ്‌ലാം പ്രചരിക്കുന്നതിലും മതവിദ്യാഭ്യാസം പ്രചരിപ്പിക്കുന്നതിലും ദർസുകൾ വലിയ പങ്ക് വഹിച്ചിട്ടുണ്ടല്ലോ. അപ്പോൾ, അവയെ പ്രചരിപ്പിക്കുകയല്ലേ ഇന്ന് നാം ചെയ്യേണ്ടത്?*

ദർസുകളെ നാം നിരാകരിക്കുന്നില്ല. അതാണ് കേരളത്തിലെ ഇസ്‌ലാമിന്റെ മൂല ശില എന്നുതന്നെ വേണമെങ്കിൽ നമുക്ക് പറയാം. പക്ഷെ, അതത് കാലത്തിനനുസരിച്ച് പുരോഗതി പ്രാപിച്ച വിധത്തിൽ അതവിടെ പ്രവർത്തിച്ചതുകൊണ്ടാണ് അവ പ്രധാനമാകുന്നത്. നാം മഖ്ദൂമുമാരെയും അവരുടെ ദർസിനെയും കുറിച്ച് പറയുന്നു. കോഴിക്കോട് ഖാസിമാരെയും അവരുടെ ദർസിനെയും കുറിച്ച് പറയുന്നു. അന്നത്തെ കാലത്തെ സംബന്ധിച്ചിടത്തോളം ഏറ്റവും പരിഷ്കൃതമായ രീതിയിലായിരുന്നു അവ നടന്നിരുന്നത്. അതുകൊണ്ടാണ് അവയെ നാം മാതൃകയായി എടുത്തുകാണിക്കുന്നത്. അല്ലാതെ, ആ ദർസുകളെ അതേ പടി ഇന്നും നാം എടുത്ത് ഉപയോഗിക്കണമെന്ന് ഇതിനർത്ഥമില്ല. പച്ചപ്പഴമകളെ അതേ പടി ഇന്ന് തിരിച്ചുകൊണ്ടുവരുന്നത് ദീനിനെ നശിപ്പിക്കാനുള്ള നിമിത്തംവരെ ആകാൻ സാധ്യതയുണ്ട്. ആ ദർസ് സംവിധാനത്തെ സ്വീകരിച്ച് ഇന്നത്തെ കാലത്തിനനുസരിച്ച് ഉപോയഗപ്പെടുത്തുകയാണ് നാം ചെയ്യേണ്ടത്. അതുതന്നെയാണ് ഒരർത്ഥത്തിൽ പറഞ്ഞാൽ നമ്മുടെ സമന്വയ വിദ്യാഭ്യാസ സ്ഥാപനങ്ങളിലൂടെ നടക്കുന്നതും. അപ്പോഴാണ് നാം ആ പണ്ഡിതന്മാരോടും സംവിധാനത്തോടും നീതി കാണിക്കുന്നവരാകുന്നത്.

പഠിപ്പിക്കാൻ ആളെ കിട്ടുകയെന്നതാണ് ഇന്നത്തെ ഏറ്റവും വലിയ പ്രശ്നം. പ്രബോധനം ചെയ്യപ്പെടുന്നവരുടെ വിദ്യാഭ്യാസ മികവാണ് മറ്റൊരു വിഷയം. അതുകൊണ്ടാണ് വിദ്യാവിനിമയത്തിന് പുതിയ കാലം മൂല്യം ചോർന്നുപോകാത്ത പുതിയ ശൈലിവേണമെന്ന് പറയുന്നത്. ഇനിയൊന്ന് സങ്കൽപിക്കുക. പഴയ ശൈലിയിൽ ഒരു ദർസ് സ്ഥാപിക്കുന്നു. അതിൽ പഠിക്കാൻ ധാരാളം കുട്ടികൾ വരുന്നു. അവർ പഠിച്ചിറങ്ങി സമൂഹത്തിൽ പ്രവർത്തിക്കുന്നു. ജനങ്ങൾക്കിടയിൽ അവർക്ക് വലിയ സ്വീകാര്യതയും മതിപ്പും ലഭിക്കുന്നു. എങ്കിൽ ഇതിനെ എതിർക്കേണ്ട ഒരാവശ്യവുമില്ല. പക്ഷെ, ഇന്നത്തെ ക്കാലത്ത് അത് സംഭവിക്കുന്നുണ്ടോ എന്നിടത്തുനിന്നാണ് നമ്മുടെ ഈ

സംസാരങ്ങളുടെയെല്ലാം പ്രസക്തിയുണ്ടാകുന്നത്.

പ്രബോധിതരുടെ വിദ്യാഭ്യാസ മികവിന്റെ കാര്യം പറഞ്ഞു. ഇതും വലിയൊരു പ്രശ്നമാണ്. പൊതുജനമിന്ന് ഭൗതിക വിദ്യാഭ്യാസത്തിന്റെ വിഷയത്തിൽ വളരെ മുമ്പിലാണല്ലോ. എന്നിരിക്കെ, പഴയ ദർസ് ശൈലിയിൽനിന്നും പുറത്തുവരുന്ന ഒരു കുട്ടിക്ക് അവർക്കിടയിൽ യഥായോഗ്യം പ്രബോധനം നടത്താൻ സാധിക്കുമോ? അവരുടെ ചോദ്യങ്ങൾക്കെല്ലാം മറുപടി പറയാൻ സാധിക്കുമോ? മതപരമായി അവർക്ക് ഗൈഡൻസ് നൽകാൻ കഴിയുമോ? സാധിക്കില്ലായെന്നാണ് എനിക്ക് തോന്നുന്നത്. അതുതന്നെയാണല്ലോ അനുഭവവും. അതിനാൽ, പുതിയ കാലത്തെ ജനങ്ങളെ പ്രബോധനം ചെയ്യാൻ പുതിയ കാലത്തെക്കുറിച്ചും ചുറ്റുപാടുകളെക്കുറിച്ചും അവബോധമുള്ള പണ്ഡിതന്മാരാണ് ആവശ്യം. അത് സമന്വയ വിദ്യാഭ്യാസത്തിലൂടെ മാത്രമേ ഇന്നത്തെ അവസ്ഥയിൽ ലഭിക്കുകയുള്ളൂ. ഇനിയൊരാൾ പഴയ ദർസ് ശൈലിയിലൂടെ പഠിക്കുകയും സ്വന്തം പ്രയത്നങ്ങളിലൂടെ ഈ പറഞ്ഞ കഴിവ് നേടിയെടുക്കുകയും ചെയ്താൽ അതും പ്രോത്സാഹിപ്പിക്കപ്പെടേണ്ടതാണ്.

*സമന്വയ സ്ഥാപനങ്ങൾ വരുമ്പോൾ അത് ദർസുകളുടെ വളർച്ചക്ക് ക്ഷയം സംഭവിക്കാൻ നിമിത്തമാകുന്നില്ലേ?*

ദർസുകളുടെ ആധുനിക രൂപഭേദങ്ങളാണ് സമന്വയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ എന്ന് നാം മനസ്സിലാക്കണം. അല്ലാതെ ദർസുകളൊന്നും മറ്റേത് വേറെയുമല്ല. രണ്ടിന്റെയും ലക്ഷ്യവും പാരമ്പര്യ ശൈലിയുമെല്ലാം ഒന്നു തന്നെയാണെന്ന് നാം മുമ്പ് പറഞ്ഞല്ലോ. അപ്പോൾ ഒന്ന് ഇല്ലാതാവുന്നിടത്താണ് രണ്ടാമത്തേതിന്റെ ജന്മം ഉണ്ടാകുന്നത്. എന്നു പറഞ്ഞാൽ, ആദ്യത്തേതിന്റെ തുടർച്ചയാണ് രണ്ടാമത്തേത് എന്നർത്ഥം. കാലത്തിനനുസരിച്ചുള്ള മാറ്റങ്ങളാണത്. അപ്പോൾ ദർസുകൾക്ക് ക്ഷയം സംഭവിക്കുന്നുവെന്നു പറയുന്നത് ശരിയല്ല. അത് കാലവും പുരോഗതിയുമായി ബന്ധപ്പെട്ട ഒരു സ്വാഭാവിക ക്ഷയമാണ്.

പിന്നെ, ദർസുകൾ ക്ഷയിക്കുന്ന കാര്യം. അതിന്റെ കാരണങ്ങൾ മറ്റു പലതുമാണ്. ദർസുകൾ എന്തിനുവേണ്ടി വന്നു എന്നിടത്തുനിന്നും അവ സമൂഹത്തിൽ ആരെയാണ് പ്രതിനിധാനം ചെയ്തിരുന്നത് എന്നിടത്തുനിന്നും വേണം ഈ കാര്യം ചർച്ച ചെയ്തുതുടങ്ങാൻ. പണ്ടൊക്കെ വീട്ടിലെ ദാരിദ്ര്യമായിരുന്നു ഒരളവോളം ആളുകളെ ദർസുകളിൽ പോകാൻ പ്രേരിപ്പിച്ചിരുന്നത്. ചെലവ് കുടിയിൽ നിന്നാണെങ്കിലും മൂന്നു നേരത്തെ ഭക്ഷണം കിട്ടുമല്ലോ എന്നതായിരുന്നു അന്നത്തെ കാര്യം. ഒരാളുടെ ചെലവ് വഹിക്കേണ്ടതില്ലല്ലോ എന്ന ചിന്ത വീട്ടുകാർക്കുമുണ്ടാകുന്നു. എല്ലാവരും ഇങ്ങനെ ആണെന്നല്ല. എന്നാൽ, ഇങ്ങനെ ഒരു കാലമുണ്ടായിരുന്നു. ഇങ്ങനെ പഠിച്ചുകൊണ്ടാണ് പലരും പണ്ഡിതരായത്. പഠിക്കാനായി മാത്രം വരുന്ന ബുദ്ധിശാലികളായ കുട്ടികളുടെ കാര്യം പിന്നെ പറയേണ്ടതില്ലല്ലോ. അവർ ഏതു സാഹചര്യത്തിലും പഠിച്ചു മിടുക്കന്മാരാകും. എന്നാൽ, ഇന്നത്തെ കഥ മാറിയില്ലേ. ഇന്ന് എവിടെയാണ് ദാരിദ്ര്യമുള്ളത്. എവിടെയും പണത്തിന്റെ കൊഴുപ്പല്ലേ. അതിനാൽ, ആർക്കും മറ്റുള്ളവരെ ആശ്രയിക്കേണ്ട ആവശ്യം വരുന്നില്ല. മുൻകാലത്തെ ദർസുകളിലെ ആൾബലത്തിലേക്കു ചേർത്തുനോക്കുമ്പോൾ ഇന്നത്തെ വിദ്യാർത്ഥികളുടെ പിൻമാറ്റത്തിന് കാരണം ഒന്ന് ഇത് ആകാവുന്നതാണ്.

ആളുകൾ ഭൗതിക വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം മനസ്സിലാക്കിയെന്നതാണ് മറ്റൊന്ന്. പൊതുജനത്തിന് ഭൗതിക വിദ്യാഭ്യാസമില്ലാത്ത ആ കാലത്ത് ദർസ് പഠനമെന്നത് സമുന്നതമായൊരു വഴിയായിരുന്നു. എന്നാൽ, പൊതുജനം വിദ്യാ സമ്പന്നരായി കഴിഞ്ഞ ഈ കാലത്ത് ഭൗതിക വിദ്യാഭ്യാസം നൽകാത്ത സ്ഥാപനങ്ങളിലേക്ക് അല്ലെങ്കിൽ ദർസുകളിലേക്ക് പോകാൻ കുട്ടികൾ ആഗ്രഹിക്കാത്തത് സ്വാഭാവികതയാണ്. പകരം ഭൗതികം പഠിപ്പിക്കുന്ന മത കോളേജുകളാണ് അവർ തെരഞ്ഞെടുക്കുന്നത്. ഇതും ദർസുകളുടെ മരണമല്ല; അവ പരിഷ്കരിക്കപ്പെടേണ്ട ആവശ്യകതയെയാണ് വ്യക്തമാക്കുന്നത്. മതത്തോടോ ദീനീ ശിആറുകളോടോ ഉള്ള വിദ്യാർത്ഥികളുടെ മടുപ്പും ഇതിൽനിന്നു മനസ്സിലാക്കപ്പെട്ടുകൂടാ. മറിച്ച്, പ്രാചീന രീതികളോടുള്ള

ഒരു വിയോജിപ്പ് മാത്രമാണ്. ആധുനിക കാലത്ത് പ്രായോഗികമായ പുതിയ ശൈലികൾ വന്നാൽ മതം പഠിക്കാനും പ്രചരിപ്പിക്കാനും പുതിയ തലമുറ ഉണ്ടെന്നാണ് ഇതെല്ലാം വ്യക്തമാക്കുന്നത്.

*ഭൗതികം പഠിച്ചാൽ മതമേഖല സജീവമാക്കാൻ കഴിയും എന്നാണല്ലോ ഇപ്പറഞ്ഞതിൽനിന്നെല്ലാം മനസ്സിലാകുന്നത്. എന്നാൽ, ഉന്നത ഭൗതിക വിദ്യാഭ്യാസം നേടുമ്പോഴേക്ക് മതകാര്യങ്ങളോട് പുച്ഛം കൂടിവരുന്ന ഒരു അവസ്ഥാവിശേഷമല്ലേ ഇന്നുള്ളത്. അതിന് അനവധി തെളിവുകൾ നമുക്ക് ലഭ്യമാണല്ലോ?*

പറഞ്ഞത് വസ്തുതയാണ്. പക്ഷെ, മതം വേണ്ടപോലെ പഠിക്കാത്തതാണ് ഇതിന് കാരണമെന്ന് മനസ്സിലാക്കാൻ പറ്റും. നമ്മൾ സമന്വയമെന്ന് ഇവിടെ പറയുന്നത് ഭൗതികത്തോടൊപ്പം പേരിന് മതം പഠിപ്പിക്കുന്നതിനെക്കുറിച്ചല്ല. മതപഠനത്തോടൊപ്പം ആവശ്യത്തിനു മാത്രം ഭൗതികം പഠിപ്പിക്കുന്നതിനെയാണ്. അതുതന്നെ, കേവലമൊരു ഡിഗ്രിക്കുവേണ്ടിയുള്ള പഠനവുമല്ല. പഠനത്തിന് പ്രത്യേകം ശൈലിയും രീതിയുമുണ്ട്. മതമാണിവിടെ പ്രധാനം. മതത്തിന്റെ ആവശ്യത്തിനുവേണ്ടിയാണ് ഭൗതികം പഠിക്കുന്നത്. അങ്ങനെയുള്ള സാഹചര്യം വരണം. ഇത്തരത്തിലുള്ള സമന്വയമെന്നത് ഇസ്‌ലാമിനെ വളർത്താനും ഇസ്‌ലാമിക ചിന്തയെ പ്രചരിപ്പിക്കാനും സഹായകമാകുമെന്നതിൽ സന്ദേഹമില്ല. ഇസ്‌ലാമിക വിരുദ്ധ ഉദ്യമങ്ങളെ കണ്ടെത്തുകയും അവയെ ചെറുക്കുകയും ചെയ്യുകയെന്നതാണ് ഇതിലൂടെ നടക്കുന്നത്.

എല്ലാ കുട്ടികളെയും മത പഠനത്തിലേക്ക് ആകർഷിക്കുന്നതായിരിക്കണം സമന്വയം. ഉമ്മമാർ കുട്ടികൾക്ക് ചോറ് കൊടുക്കുന്നത് ശ്രദ്ധിച്ചിട്ടില്ലേ. ചിലപ്പോൾ ചോറ് മാത്രം ഉരുളയാക്കി കൊടുത്താൽ അവർ ഭക്ഷിക്കില്ല. അപ്പോൾ പൊരിച്ച മത്സ്യത്തിന്റെയോ മുട്ടയുടെയോ ശകലം ചോറുരുളക്കു മുകളിൽ വെച്ചു കൊടുക്കുന്നു. അപ്പോൾ കുട്ടികളത് ആവേശത്തോടെ കഴിക്കുന്നു. ഇതാണ് സമന്വയത്തിൽ നടക്കുന്ന/ നടക്കേണ്ട യുക്തി. ഇന്നത്തെ സാഹചര്യത്തിൽ ആളുകളെ മതം പഠിക്കാൻ പ്രേരിപ്പിക്കുകയും ക്ഷണിക്കുകയും അവസരമൊരുക്കുകയുമാണ് അത് ചെയ്യുന്നത്.

ഇന്നത്തെ പുതിയ സമന്വയ വിദ്യാഭ്യാസ സ്ഥാപനങ്ങൾതന്നെ ഇതിന് തെളിവാണ്. എന്റെ കുട്ടിക്കാലത്തൊക്കെ ഓരോ നാട്ടിലും ഓരോ വീട്ടിലും മതം പഠിക്കുന്ന ഓരോ വിദ്യാർത്ഥിയെയോ മുസ്‌ലിയാരെയോ കാണാൻ കഴിയുമായിരുന്നു. സ്ത്രീകൾ വസ്ത്രമലക്കിയിടുകയാണെങ്കിൽ അയൽ നിറയെ വെള്ള വസ്ത്രങ്ങളായിരിക്കും. എന്നാൽ, തൊട്ടുമുമ്പുള്ള ഒരു കാലം വരെ ഈ സംസ്കാരം പരിപൂർണമായും എടുക്കപ്പെടുകയുണ്ടായി. അൽഹംദുലില്ലാഹ്... ഇപ്പോൾ അങ്ങിങ്ങായി സമന്വയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ തുടങ്ങിയതോടെ പണ്ടത്തെ ആ നല്ല അവസ്ഥ വീണ്ടും തിരിച്ചുവന്നതുപോലെയുണ്ട്. ഇപ്പോൾ, അധികം വീടുകളിലും ഏതെങ്കിലും കോളേജുകളിൽ പഠിക്കുന്ന ഒരു മതവിദ്യാർത്ഥിയെങ്കിലും ഉണ്ടെന്ന അവസ്ഥ വന്നിരിക്കുന്നു. ചിത്രശലഭങ്ങൾപോലെ വെള്ള ധരിച്ച വിദ്യാർത്ഥികളെ എല്ലായിടത്തും കാണാൻ കഴിയുന്നു. മതകാര്യങ്ങളിലും സംഘടനാ കാര്യങ്ങളിലും അവർ സജീവമായി ഇടപെടുന്നു. ഇതൊരു നല്ല മാറ്റമല്ലായെന്ന് ആർക്കാണ് പറയാൻ കഴിയുക?. തീർച്ചയായും ഏതൊരാളും ഇതിനെ അംഗീകരിക്കേണ്ടിയിരിക്കുന്നു.

*നാട്ടിലാകെ സമന്വയ വിദ്യാഭ്യാസ സ്ഥാപനങ്ങൾ ഉയർന്നുവരികയും അവയുടെ പ്രോഡക്റ്റുകൾ പുറത്തിറങ്ങിത്തുടങ്ങുകയും ചെയ്തതോടെ കേരളമുസ്‌ലിംകൾക്കിടയിലുണ്ടായിരുന്ന ഉലമാക്കളുടെ പരമ്പരാഗത ശിആറിന് മങ്ങലേൽക്കുന്നുവെന്ന് ആരോപണമുണ്ടല്ലോ. ഇതിനെ ഈ വിദ്യാഭ്യാസ രീതിയുടെ വലിയൊരു പരാജയമായി വിലയിരുത്തിക്കൂടേ?*

അത് പറ്റില്ല. ഈ പ്രശ്നത്തിന് ഈ വിദ്യാഭ്യാസ രീതിയുമായി യാതൊരു ബന്ധവുമില്ല. വിദ്യാഭ്യാസം സമന്വയ രീതിയിലായതുകൊണ്ടല്ല വിദ്യാർത്ഥികളിൽ ഈ ഭ്രമം കാണുന്നത്. മറിച്ച് അത് ഈ കാലത്തിന്റെയും ചുറ്റുപാടുകളുടെയും പ്രശ്നമാണ്. അതോടൊപ്പം ആ വിദ്യാർത്ഥികൾ

ബന്ധപ്പെടുന്ന പരിസരത്തിന്റെയും. ആ ഭാഗങ്ങളെയാണ് നാം ഉന്നം വെക്കേണ്ടത്. അതാണ് അനിവാര്യമായും ശുദ്ധീകരിക്കപ്പെടേണ്ടത്.

മുസ്‌ലിം രാഷ്ട്രങ്ങളുടെയെല്ലാം കഥകൾ എടുത്തുനോക്കൂ. ഒരു കാലത്ത് ഈജിപ്തായിരുന്നില്ലേ ഇസ്‌ലാമിക ചിന്തയിലും മൂല്യാധിഷ്ടിത നാഗരിക പുരോഗതിയിലുമെല്ലാം വളരെ മുമ്പിൽ നിന്നിരുന്നത്. എന്നാൽ ഇന്ന് അതിന്റെ അവസ്ഥ നോക്കൂ. എല്ലാ മേഖലയിലും പാശ്ചാത്യൻ സംസ്കാരം വേണ്ടുവോളം സ്വാധീനിച്ചിട്ടില്ലേ. മൊത്തത്തിൽ ഈ ലോക വ്യവസ്ഥയുടെ പടിഞ്ഞാർ, കേന്ദ്രീകൃത സ്വഭാവത്തിന്റെ പരിണതിയായിട്ടേ നമുക്ക് ഇതിനെയെല്ലാം മനസ്സിലാക്കാൻ സാധിക്കൂ.

പിന്നെ, വേഷത്തിന്റെയും സംസ്കാരത്തിന്റെയും കാര്യം. അതിന് നാം കൂടുതൽ ശ്രദ്ധ കേന്ദ്രീകരിച്ചേ മതിയാകൂ. വിദ്യാർത്ഥികളിൽ അത്തരം സ്വാധീനങ്ങളും വേഷപ്പകർച്ചകളും കടന്നുകൂടാതിരിക്കാൻ നാം ശ്രമിക്കുകതന്നെ വേണം. കാരണം, ഉസ്താദുമാരെ അവരുടെ വേഷത്തിൽ കാണാനാണ് പൊതുജനം ഇഷ്ടപ്പെടുന്നത്. അതിനാൽ, വിദ്യാഭ്യാസ സംവിധാനത്തെ എതിർക്കുന്നതിനു പകരം അതിന്റെ മൂല്യങ്ങളെ മുറുകെ പിടിച്ച് ഇത്തരം അധാർമികതകൾ കടന്നുകൂടുന്നതിനെ ചെറുത്തുനിൽക്കുകയാണെങ്കിൽ അതായിരിക്കും കൂടുതൽ നല്ലത്. ഇസ്‌ലാമിൽ പണ്ഡിതനും പണ്ഡിത വിദ്യാർത്ഥിക്കുമെല്ലാം അവരുടേതായ സിയ്യ് (വേഷം) ഉണ്ടെന്നത് വസ്തുതയാണ്. അതിനെയൊരിക്കലും വളർന്നുവരുന്ന തലമുറ വെല്ലുവിളിക്കാൻ പാടില്ല. അറിയാതെ കടന്നുകൂടുന്ന അന്യസ്വാധീനങ്ങളുടെ പുഴുക്കുത്തുകളെ ഒഴിവാക്കി ഇതേ ശൈലിയെത്തന്നെ പിന്തുടരുകയും പ്രോത്സാഹിപ്പിക്കുകയുമാണ് വേണ്ടത്. സാംസ്കാരികാധിനിവേശത്തിന് വളർന്നുവരുന്ന തലമുറ ഒരിക്കലും പാത്രമായിക്കൂടാ.

*ഭൗതികവിദ്യാഭ്യാസവും അത് നൽകുന്ന സംസ്കാരവുമാണ് ഈ വേഷമാറ്റത്തിനും സംസ്കാരമില്ലായ്മക്കും മുഖ്യ കാരണമെന്ന് പറഞ്ഞുകൂടേ?*

അതും പറ്റില്ലെന്നാണ് എന്റെ അഭിപ്രായം. സമന്വയ കോളേജുകളുടെ കാര്യം അവിടെ നിൽക്കട്ടെ. പരമ്പരാഗ രീതിൽ ഓടുന്ന അറബിക് കോളേജുകളുടെയും ദർസുകളുടെയുമെല്ലാം കാര്യമെടുത്തു നോക്കൂ. അവിടെയും വരുന്നില്ലേ ഇത്തരം സാംസ്കാരികപ്പകർച്ചകൾ?. അവരും കോളേജിൽനിന്ന് അല്ലെങ്കിൽ പള്ളിയിൽനിന്ന് പുറത്തിറങ്ങിയാൽ/നാട്ടിൽ പോയാൽ കളർ വസ്ത്രങ്ങൾ ധരിക്കുന്നു; പാന്റ്സ് ധരിക്കുന്നു; തലപ്പാവ് ഒഴിവാക്കുന്നു. ഇതും ഒരു വസ്തുതയല്ലേ. അപ്പോൾ അവരെ ഇതിനു പ്രേരിപ്പിച്ചത് എന്തായിരിക്കും. ഇന്നത്തെ സാഹചര്യവും പരിസരവും തന്നെയാണെന്ന് നമ്മൾ സമ്മതിക്കേണ്ടിവരും.

●

പണ്ടൊക്കെ വീട്ടിലെ ദാരിദ്ര്യമായിരുന്നു ഒരളവോളം ആളുകളെ ദർസുകളിൽ പോകാൻ പ്രേരിപ്പിച്ചിരുന്നത്. ചെലവ് കുടിയിൽനിന്നാണെങ്കിലും മൂന്നു നേരത്തെ ഭക്ഷണം കിട്ടുമല്ലോ എന്നതായിരുന്നു അന്നത്തെ കാര്യം. ഒരാളുടെ ചെലവ് വഹിക്കേണ്ടതില്ലല്ലോ എന്ന ചിന്ത വീട്ടുകാർക്കുമുണ്ടാകുന്നു. ഇങ്ങനെ പഠിച്ചുകൊണ്ടാണ് പലരും പണ്ഡിതരായത്. എന്നാൽ, ഇന്നത്തെ കഥ മാറിയില്ലേ. ഇന്ന് എവിടെയാണ് ദാരിദ്ര്യമുള്ളത്.

ഈയിടെ ഞാൻ കുറച്ചു കുട്ടികളെ കണ്ടു. അവർ ടൂർ പോവുകയാണ്. പാന്റ്സാണ് ധരിച്ചിരിക്കുന്നത്. തലയിൽ തൊപ്പിയില്ല. സംശയം തോന്നി. ഞാൻ അവരെ വിളിച്ച് അന്വേഷിച്ചപ്പോൾ നമ്മുടെ ഏതൊ ഒരു ദർസിലെയോ സ്ഥാപനത്തിലെയോ കുട്ടികളാണ്. ഞാൻ അവരുടെ വേഷ മാറ്റത്തെക്കുറിച്ച് ചോദിച്ചപ്പോൾ അവർ പറഞ്ഞു: 'ഞങ്ങൾ ടൂറിന് പോവുകയാണ്. അപ്പോൾ സ്വാഭാവികമായും പല സ്ഥലങ്ങളിലൂടെയും പോകേണ്ടിവരും. അപ്പോൾ മറ്റുള്ള ആളുകൾ ഞങ്ങലെ കുറിച്ച് എന്തോ ചിന്തിക്കുന്ന അവസ്ഥ വരാതിരിക്കാൻ വേണ്ടിയാണ് ഞങ്ങളിങ്ങനെ ചെയ്തതെന്ന്.' അവർ പറഞ്ഞതിൽ ന്യായമുണ്ടാവാം; ഇല്ലാതിരിക്കാം. ഇത്തരമൊരു അപകർഷതാബോധം നമ്മെ വല്ലാതെ  ആവേശിച്ചിട്ടുണ്ട് എന്നത് ഒരിക്കലും വിസ്മരിക്കാവതല്ല. നാം നമ്മുടെ വേഷത്തിൽ അഭിമാനിക്കുന്നവരായിരിക്കണം. അത് നമ്മെ പല അധാർമികതകളിൽനിന്നും തടയുമെന്നും നാം മറന്നുപോകരുത്.

*അപ്പോൾ ഇന്നത്തെ സാഹചര്യത്തിൽ സമന്വയവിദ്യാഭ്യാസ രീതിയെ പ്രമോട്ട് ചെയ്യണമെന്നാണോ താങ്കൾ പറയുന്നത്?*

തീർച്ചയായും. അത് പഠിക്കാൻ മാത്രമേ ആളെ കിട്ടുകയുള്ളൂ. കുട്ടികൾ വന്നാൽ അവരെ നല്ല നിലയിൽ വഴി നടത്താൻ ശ്രമിക്കുക. അല്ലാതെ, ഒരു ദർസ് എന്നു പറഞ്ഞ് വിളമ്പരം നടത്തിനോക്കൂ. ഒരാളെയും കിട്ടില്ല. ഇതിൽ ഏതാണ് അഭികാമ്യം? മതം പഠിക്കാൻ ആരെയും കിട്ടാതിരിക്കുന്നതാണോ  അതോ കുറേയാളുകളെ കിട്ടുന്നതാണോ? നിങ്ങൾ തന്നെ ചിന്തിക്കുക. ഏതായാലും സമന്വയ വഴിയിൽ മതം പഠിച്ചവരെല്ലാം മോശമാകില്ലായെന്നത് ഉറപ്പാണല്ലോ.

നമ്മുടെ ചുറ്റു ഭാഗങ്ങളിലുള്ള ദർസുകളുടെ അവസ്ഥയൊന്ന് പരിശോധിച്ചുനോക്കൂ. ഉള്ളാളത്തൊക്കെ പണ്ട് എത്ര വലിയ ദർസായിരുന്നു. ആയിരത്തോളം വിദ്യാർത്ഥികൾ വരെ അവിടെയുണ്ടായിരുന്നു. എന്നാൽ ഇന്നത്തെ അവസ്ഥയോ? കേവലം വിരലിൽ എണ്ണാവുന്നവർ മാത്രം. എന്തുകൊണ്ടാണ് ഇത് സംഭവിക്കുന്നത്? എന്നാൽ, ഇതേ ദർസിൽ മത ഭൗതിക സമന്വയമാണ് നൽകുന്നതെന്ന് പറഞ്ഞ് നിങ്ങൾ ഒരു ന്യൂസ് പത്രത്തിൽ ഔട്ട് ചെയ്തു നോക്കൂ. നൂറുക്കണക്കിന് വിദ്യാർത്ഥികൾ അവിടെ ഓടിയെത്തും. നമ്മുടെ നാട്ടിലെയെല്ലാം അവസ്ഥ ഇതുതന്നെയല്ലേ. ഇന്ന് എവിടെയാണ് പഴയതുപോലെയുള്ള ദർസ് പഠനം മാത്രം നടക്കുന്നത്? കമ്പ്യൂട്ടർ പഠനവും ഭാഷാപഠനവും മറ്റുമായി എല്ലാം പരിഷ്കരിക്കപ്പെട്ടുവെന്നതല്ലേ വസ്തുത. സത്യത്തിൽ ഇതുതന്നെയാണ് സമന്വയമെന്നു പറയുന്നത്. ഇന്ന് മതം പഠിക്കാൻ ആളെ കിട്ടണമെങ്കിൽ ഈയൊരു ശൈലി സ്വീകരിച്ചേ മതിയാകൂ.

*എന്നാൽ, ഇന്നും നമ്മുടെ നാട്ടിൽ ചഗ്മീനിയും തശ്‌രീഹുൽ അഫ്‌ലാക്കും രിസാലയുമൊക്കെ തിരിച്ചും മറിച്ചും കഷ്ടപ്പെട്ട് പഠിപ്പിക്കുന്ന ധാരാളം ദർസുകൾ നിലനിൽക്കുന്നുണ്ടല്ലോ. ഗോളശാസ്ത്രം (ആസ്ട്രോണമി) ഏറെ വളർന്നു വികസിച്ച ഈ കാലത്ത് തീർത്തും അശാസ്ത്രീയവും അപ്രായോഗികവുമായ അനവധി ആശയങ്ങൾ ഉൾകൊള്ളുന്ന ഇത്തരം പുരാതന കൃതികൾ എടുത്ത് ഒഴിവാക്കി, പുതിയ ശാസ്ത്രങ്ങൾ പഠിപ്പിക്കപ്പെട്ടുകൂടേ? എന്തിനാണ് നമ്മളിനിയും അഫ്‌ലാത്തൂന്റെയും (പ്ലാറ്റോ) അറസ്ഥാഥാലീസിന്റെ (അരിസ്റ്റോട്ടിൽ) യുമൊക്കെ ആശയങ്ങൾ ചർവിത ചർവണം ചെയ്യുന്നത്?*

പറഞ്ഞത് കാര്യമാണ്. ഇന്നും അത് പലയിടത്തും പഠിപ്പിക്കപ്പെടുന്നുണ്ടാവാം. ഈ കഴിഞ്ഞ തലമുറ വരെ അത് ശക്തമായി പഠിപ്പിക്കപ്പെടുകയും ചെയ്തിരുന്നു. അത് തീർച്ചയായും നിരുത്സാഹപ്പെടുത്തപ്പെടേണ്ടതും നിർത്തിവെക്കേണ്ടതും തന്നെയാണ്. വൃഥാ വിലപ്പെട്ട സമയം ചെലഴിക്കേണ്ടതില്ലല്ലോ. നാം മണിക്കൂറുകളെടുത്ത് ഇതിൽനിന്നും മനസ്സിലാക്കുന്ന പല കാര്യങ്ങളും ചുരുങ്ങിയ മിനുട്ടുകൾകൊണ്ട് ഇന്നത്തെ ശാസ്ത്രീയ പുസ്തകങ്ങൾ വായിച്ചാൽ മനസ്സിലാക്കാൻ സാധിക്കുമെന്നതാണ് വസ്തുത.

സത്യം പറഞ്ഞാൽ, ഇത്തരം കാര്യങ്ങളിലെല്ലാം ധീരമായി ഇടപെടാൻ കഴിവുള്ള ഒരു സമുന്നത പണ്ഡിതനേതൃത്വം ഇവിടെ ഇല്ലാതെ പോയി എന്നതാണ് വസ്തുത. പണ്ടൊക്കെ

മഖ്ദൂമുമാർ ഏതൊരു കാര്യത്തിലും ഇടപെടുകയും അവർ കൊണ്ടുവരുന്ന സംരംഭങ്ങൾ സമൂഹം അപ്പടി സ്വീകരിക്കുകയും ചെയ്യുമായിരുന്നു. മൻഖൂസ് മൗലിദ് അവർ കൊണ്ടുവന്നതല്ലേ. ഇന്നും നമ്മളത് ഓതിക്കൊണ്ടിരിക്കുന്നു. കാരണം നമ്മളതിൽ പല ഉപകാരങ്ങളും കാണുന്നുണ്ട്. എന്നാൽ, ഇന്ന് അത്തരമൊരു നേതൃത്വം ഉണ്ടാകുന്നില്ല. പുതിയ മൻഖൂസ് മൗലിദുകളും ഫതഹുൽ മുഈനുകളും ജനിക്കുന്നുമില്ല. ഇസ്‌ലാമിന്റെ വിശ്വാസാചാരങ്ങളിൽ അതിന്റെ പാരമ്പര്യശുദ്ധിയും ശൈലിയും രീതിയുമെല്ലാം മുറുകെ പിടിക്കണമെന്നത് അവിതർക്കിതമാണ്. എന്നാൽ, ഇത്തരം വികസിക്കുന്ന അറിവുകളുടെ കാര്യത്തിലും അങ്ങനെ ചെയ്യേണ്ടതുണ്ടോ?

*സമന്വയരീതിയിൽ പഠിച്ചവരെ പ്രബോധന മേഖലയിൽ കിട്ടുന്നില്ലായെന്ന് ആരോപണമുണ്ടല്ലോ?*

എല്ലാവരും പ്രബോധനം ചെയ്യുന്നത് ഒരേ രീതിയിൽതന്നെ ആയിരിക്കണമെന്നില്ലല്ലോ. അവർ ഏതു മേഖലയിൽ പ്രവർത്തിക്കുന്നോ അതേ മേഖലയിൽ അതിനനുസരിച്ചുള്ള പ്രബോധനം അവർക്ക് ചെയ്യാവുന്നതാണല്ലോ. പിന്നെ, ജോലിക്കു പോവുക, ഗൾഫിൽ പോവുക എന്നൊക്കെ പറഞ്ഞാലും അതൊന്നും ഒരു ഒളിച്ചോട്ടമായി മനസ്സിലാക്കിക്കൂടാ. അതും ആവശ്യം തന്നെയാണല്ലോ. അതേ സമയം ആ മേഖലയിൽ അവർക്ക് പ്രബോധന പ്രവർത്തനങ്ങൾ നിർവഹിക്കുകയും ചെയ്യാം. എല്ലാറ്റിനും പുറമെ അവക്കെല്ലാം ശേഷം നാട്ടിലേക്ക് മടങ്ങിവരുമെന്ന ഒരു പ്രതീക്ഷയുമുണ്ടല്ലോ. അപ്പോൾ കൂടുതൽ പരിചയത്തോടെ അവർക്കത് ചെയ്യാവുന്നതാണല്ലോ.

*ജോലി, പണം എന്നൊക്കെയുള്ളത് ഏതൊരാൾക്കും ജീവിതത്തിൽ അനിവാര്യമായ*



*കാര്യങ്ങളാണല്ലോ. മതമേഖലയിൽ ഇന്ന് പൊതുവെ പ്രചാരത്തിലുള്ളത് തുച്ഛമായ ശമ്പളമാണ്. ജോലിയാവട്ടെ അസ്ഥിരവുമാണ്. അതേസമയം, നേരെ അപ്പുറത്തുള്ളത് സർക്കാർ ജോലിയാണ്. അതാവട്ടെ പെർമനന്റുമാണ്. എന്നിരിക്കെ, പഠനശേഷം വിദ്യാർത്ഥികൾ ഗൾഫ് ജോലിയോ സർക്കാർ ജോലിയോ തേടി പോകുമെന്നതിൽ സ്വാഭാവികതയില്ലേ?*

ജോലിയും പണവുമെന്നൊക്കെ പറഞ്ഞത് പരമാർത്ഥം തന്നെയാണ്. സ്വന്തം ജീവിതത്തിനും കുടുംബം പോറ്റാനുമെല്ലാം അത് കൂടിയേ തീരൂ. പക്ഷെ, ഇന്നത്തെ ഭൗതിക സംവിധാനങ്ങളെ പരമോന്നതമായി കണ്ട്, സർവ്വ മതബോധത്തെയും പരിത്യജിച്ച് അവയെ അങ്ങ് പുൽകാൻ പറ്റുമോ? ഏതു തിന്മയില്ലാത്ത മേഖലയിലും മതത്തോടുള്ള നമ്മുടെ ഉത്തരവാദിത്തം നിർവഹിക്കുംവിധം പ്രവർത്തിക്കാവുന്നതാണ്. ഇത് സത്യം തന്നെ. എന്നാൽ ജീവിതത്തിന് ഇതേ വഴികളുള്ളൂ എന്ന് ഒരിക്കലും ധരിച്ചുപോകരുത്. മതം പഠിക്കുമ്പോൾ നമ്മുടെ പ്രവർത്തന മേഖലയും അതുതന്നെയായിരിക്കൽ നല്ലതാണ്. നാം സമുദായത്തിന്റെ സഹായത്തോടെ പഠിച്ചു വളർന്നിട്ടുണ്ടെങ്കിൽ ശേഷം നമ്മുടെ അറിവ് കൊണ്ട് അവരെ സേവിക്കാൻ നമുക്ക് സാധിക്കണമല്ലോ.

നാം നമ്മുടെ മുൻഗാമികളെ നോക്കണമെന്നതാണ് ഇവിടെ നാം മനസ്സിലാക്കേണ്ട മറ്റൊരു കാര്യം. മതം പഠിച്ചുകൊണ്ട് അവരെല്ലാം എങ്ങനെയാണ് ജീവിച്ചിരുന്നത്?. നാട്ടിലെ ഏറ്റവും വലിയ പണക്കാരനെ പോലെ ഞാനും ആവണമെന്ന് അവർ ആഗ്രഹിച്ചില്ല. അതേ സമയം അസാധാരണമായ തവക്കുലായിരുന്നു അവർക്കെല്ലാം. അതിന്റെ ഒരൽപമെങ്കിലും നമുക്കും ഉണ്ടാവേണ്ടതാണ്. ഒരാൾ മതപഠനത്തിന്റെ മേഖലയിലിറങ്ങിയാൽ അല്ലാഹുവിന്റെ സഹായമുണ്ടാകുമെന്നാണല്ലോ ഹദീസ്. അത് നമ്മുടെ ജീവിതത്തിൽ സാക്ഷാൽകരിക്കാൻ സാധിക്കണം.

പിന്നെ, മതം പഠിക്കുന്ന വിദ്യാർത്ഥികൾക്കിടയിൽ അതുവഴി നേടിയെടുക്കാൻ സാധിക്കുന്ന മഹത്തരമായ ഒരുപാട് പ്രതീക്ഷകൾ വളർത്തിയെടുക്കാൻ കഴിയണം നമുക്ക്. പുറം രാഷ്ട്രങ്ങളിലെല്ലാം ഉള്ള നമ്മുടെ സാധ്യതകൾ പറഞ്ഞു നൽകണം. പഠിച്ചാൽ ഒരിക്കലും വെറുതെയാകില്ലായെന്നും ദുൻയാവിലും ആഖിറത്തിലും ഉപകാരപ്പെടുംവിധം അതിനെ ഉപയോഗപ്പെടുത്താമെന്നും അവർക്ക് ബോധ്യപ്പെടുത്തി കൊടുക്കണം. എങ്കിലേ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ആവേശം ലഭിക്കുകയുള്ളൂ. ലക്ഷ്യം മുന്നിൽ കണ്ട് അവരതിൽനിന്നും കൊഴിഞ്ഞുപോകാതെ ഉറച്ചുനിൽക്കുകയുള്ളൂ.

വിദ്യാർത്ഥികളിൽ സത്യസന്ധമായ ആത്മാർത്ഥതയും ആത്മീയതയും വളർത്തണം. എങ്കിലേ അവർക്ക് സാഹചര്യങ്ങളുമായി അഡ്ജസ്റ്റ് ചെയ്ത് ജീവിക്കാൻ

ഒരു ദർസ് എന്നു പറഞ്ഞ് വിളമ്പരം നടത്തിനോക്കൂ. ഒരാളെയും കിട്ടില്ല. ഇതിൽ ഏതാണ് അഭികാമ്യം? മതം പഠിക്കാൻ ആരെയും കിട്ടാതിരിക്കുന്നതാണോ അതോ കുറേയാളുകളെ കിട്ടുന്നതാണോ? നിങ്ങൾ തന്നെ ചിന്തിക്കുക. ഏതായാലും സമന്വയ വഴിയിൽ മതം പഠിച്ചവരെല്ലാം മോഷമാകില്ലായെന്നത് ഉറപ്പാണല്ലോ. നമ്മുടെ ചുറ്റു ഭാഗങ്ങളിലുള്ള ദർസുകളുടെ അവസ്ഥയൊന്ന് പരിശോധിച്ചുനോക്കൂ. ഉള്ളാളത്തൊക്കെ പണ്ട് എത്ര വലിയ ദർസായിരുന്നു. ആയിരത്തോളം വിദ്യാർത്ഥികൾ വരെ അവിടെയുണ്ടായിരുന്നു. എന്നാൽ ഇന്നത്തെ അവസ്ഥയോ?



സാധിക്കുകയുള്ളൂ. അവരതിന്റെ പളപളപ്പിൽ വശംവദരായി പോകാൻ പാടില്ല.

അല്ലെങ്കിലും, പണമുണ്ടാക്കുകയെന്നതായി മാറിയിട്ടുണ്ടല്ലോ ലോകത്തിന്റെ മുഖമുദ്ര തന്നെ. ഓരോ രാഷ്ട്രവും ഓരോ മനുഷ്യനും അതിനു വേണ്ടിയാണ് ശ്രമിച്ചുകൊണ്ടിരിക്കുന്നത്. കുത്തക മുതലാളിത്ത രാഷ്ട്രങ്ങളുടെയെല്ലാം മുഖ്യ അജണ്ടതന്നെ അതാണ്. വിഷമസന്ധികളിൽ ദരിദ്ര വിഭാഗങ്ങളെ സഹായിക്കാനെത്തുകയും പിന്നീട് ബില്ല് നൽകുകയും ചെയ്യുന്ന അവസ്ഥാവിശേഷമാണുള്ളത്. ഈ ഉപഭോഗ-കമ്പോള മനസ്ഥിതി മനുഷ്യവർഗത്തെ തന്നെ മുച്ചൂടും ഗ്രസിച്ചിട്ടുണ്ട്. ഇത്തരം ബാധകളിൽനിന്ന് മുതഅല്ലിമുകൾക്ക് ഒഴിഞ്ഞുനിൽക്കാൻ സാധിക്കണം. അവർ സമൂഹത്തിന് മാതൃകയാവുകയും അധർമങ്ങൾക്കെതിരെ ശബ്ദിക്കുകയും ചെയ്യുന്നവരായിരിക്കണം. ചുരുക്കത്തിൽ, സാമ്പത്തിക ഭ്രമത്തിൽനിന്ന് മോചിതരാവാൻ നമുക്ക് സാധിക്കണം എന്നർത്ഥം.

*ധനത്തോടുള്ള മോഹം അല്ലെങ്കിൽ പെട്ടന്ന് പണം കിട്ടേണ്ടതിന്റെ ആവശ്യകത തുടങ്ങിയവയാണല്ലോ മത വിദ്യാഭ്യാസ വഴിയിൽനിന്നും പലരും കൊഴിഞ്ഞുപോകാനുള്ള പ്രധാന കാരണം. എങ്കിൽ, ഈ പ്രശ്നം പരിഹരിക്കാൻ നമുക്ക് എന്താണ് പ്രതിവിധിയുള്ളത്?*

ആത്മീയതയുടെ കുറവാണ് ധനത്തോടുള്ള അമിത ആർത്തി. നമുക്കും കുടുംബത്തിനും ജീവിക്കാനുള്ള ഒരു ശരാശരി വഴി രൂപപ്പെട്ടുകഴിഞ്ഞാൽ പിന്നെ പണത്തിന്റെ ധാരാളിത്തത്തെക്കുറിച്ച് ചിന്തിക്കേണ്ട ആവശ്യമില്ലല്ലോ. അഞ്ചും പത്തും തലമുറകൾക്ക് ജീവിക്കാനുള്ള സമ്പത്തെല്ലാം കൂനകൂട്ടിവെക്കുന്ന ആളുകളെ നമുക്കിന്ന് കാണാൻ കഴിയും. പിന്നെയും അവർ ഈ പണി നിർത്തുന്നില്ല. റൂഹ് തൊണ്ടക്കുഴിയിലെത്തുന്നതുവരെ അവർ ഈ പണ സമാഹരണ പ്രക്രിയയിൽ വ്യാപൃതരായിക്കൊണ്ടിരിക്കുന്നു. ആവശ്യത്തിന് മാത്രം സമ്പാദിക്കുകയെന്ന മനസ്സ് വരുകയാണെങ്കിൽ എല്ലാവർക്കും ഇവിടെ സന്തോഷത്തോടെ ജീവിക്കാൻ സാധിക്കുന്നതാണ്. നമ്മുടെ മുമ്പത്തെ മഹത്തുക്കളായ ഉസ്താദുമാരുടെ ചരിത്രം ഓർക്കണം. എത്രമാത്രം സന്തോഷകരമായിരുന്നു അവരുടെ ജീവിതങ്ങൾ. കൂടുതൽ പണം സമ്പാദിക്കുമ്പോഴാണ് ജീവിത ക്ലേശങ്ങളും ഉത്തരവാദിത്തങ്ങളും കൂടുന്നതെന്ന വസ്തുത നാം തിരിച്ചറിയേണ്ടതുണ്ട്. നമ്മുടെ സി.എം. ഉസ്താദ് തന്നെയാണ് ഇതിന് ഏറ്റവും വലിയ ഉദാഹരണം. അദ്ദേഹം ഭാഷയിലും മറ്റും അഗാധ പാണ്ഡിത്യമുള്ള ആളായിരുന്നു. അദ്ദേഹത്തിന് വേണമെങ്കിൽ ഗൾഫിലും മറ്റും വലിയ കമ്പനികളിൽ ചേർന്ന് വൻ ശമ്പളം കൈപറ്റാമായിരുന്നു. പക്ഷെ, അദ്ദേഹം അത് ചെയ്തില്ല. തുച്ഛമായ ശമ്പളത്തിൽ നാട്ടിൽ തന്നെ

●

മതം പഠിക്കുന്ന വിദ്യാർത്ഥികൾക്കിടയിൽ അതുവഴി നേടിയെടുക്കാൻ സാധിക്കുന്ന മഹത്തരമായ ഒരുപാട് പ്രതീക്ഷകൾ വളർത്തിയെടുക്കാൻ കഴിയണം നമുക്ക്. പുറം രാഷ്ട്രങ്ങളിലെല്ലാം ഉള്ള നമ്മുടെ സാധ്യതകൾ പറഞ്ഞുനൽകണം. പഠിച്ചാൽ ഒരിക്കലും വെറുതെയാകില്ലായെന്നും ദുൻയാവിലും ആഖിറത്തിലും ഉപകാരപ്പെടുംവിധം അതിനെ ഉപയോഗപ്പെടുത്താമെന്നും അവർക്ക് ബോധ്യപ്പെടുത്തി കൊടുക്കണം. എങ്കിലേ പഠിക്കുന്ന വിദ്യാർത്ഥികൾക്ക് ആവേശം ലഭിക്കുകയുള്ളൂ.

പ്രവർത്തിച്ചു. എന്നാൽ നോക്കൂ. എത്രമാത്രം മാന്യവും സന്തോഷപ്രദവുമായിരുന്നു ആ ജീവിതം. സ്വന്തം ആവശ്യങ്ങളെ സംബന്ധിച്ചിടത്തോളം പണത്തിന് വല്ല മുട്ടുമുണ്ടായിരുന്നോ ആ ജീവിതത്തിൽ? ഒരിക്കലുമില്ല. പണ സമാഹരണത്തിൽ വലിയ മോഹങ്ങളില്ലാതെ ഇസ്‌ലാമിക വിദ്യാഭ്യാസ പ്രവർത്തനങ്ങളിലേർപ്പെട്ടതിനാൽ അല്ലാഹു എല്ലാം എളുപ്പമാക്കി. ഈ ഒരു രീതിയാണ് നമ്മളും അനുവർത്തിക്കേണ്ടത്.

*ഇനി നമുക്ക് സി.എം. ഉസ്താദിലേക്ക് തിരിച്ചു വരാം. സമന്വയ ചിന്തയുടെ ശിൽപി എന്ന് പറയാൻ പറ്റുന്ന ഒരാളാണല്ലോ അദ്ദേഹം. അവരുടെ വിസ്മയകരമായ ജീവിതം എങ്ങനെ അനുഭവപ്പെട്ടു?*

ശുദ്ധ മനസ്കനായ ഒരു മഹാപണ്ഡിതൻ എന്ന് നമുക്ക് ഉസ്താദിനെ ചുരുക്കി പറയാം. എത്ര വലിയ ബുദ്ധിമുട്ടുകളുണ്ടായാലും ആരെയും കുറ്റം പറയുകയോ വ്യസനിപ്പിക്കുകയോ ചെയ്യാത്ത വലിയൊരു മനുഷ്യൻ. ഉസ്താദിന്റെ ജീവിതത്തിൽ എത്രയെത്ര ദു:ഖങ്ങളുണ്ടായി. ഏറ്റവും വലിയ ഒന്നായിരുന്നില്ലേ സഅദിയ്യയുടെ പടിയിറക്കം. ശാന്തനായി ഇറങ്ങിപ്പോന്നുവെന്നല്ലാതെ അവർക്കെതിരെ തെറി വിളിക്കാനോ ആക്ഷേപസ്വരങ്ങളുമായി രംഗത്ത് വരാനോ ഉസ്താദ് ഉണ്ടായിരുന്നില്ല. എന്തിനേറെ പറയണം, ഉസ്താദ് അവസാന കാലങ്ങളിൽ എഴുതിയ ആത്മകഥയെടുത്തു വായിച്ചു നോക്കൂ. അതിൽ സഅദിയ്യയുടെ പടിയിറക്കത്തെ കുറിച്ച് പറയുന്ന ഭാഗം കാണുക. എത്രമാത്രം മാന്യമായ ഭാഷയിലാണ് ഉസ്താദ് അത് കൈകാര്യം ചെയ്തിരിക്കുന്നത്. ഇത്രയും വലിയ ഉപദ്രവങ്ങൾ ചെയ്തിട്ടുപോലും അവരെകുറിച്ച് പറയുമ്പോൾ ഇത്രയും സരളവും സുന്ദരവുമായ ഭാഷ ഉപയോഗിക്കാൻ ലോകത്ത് ഉസ്താദിനല്ലാതെ മറ്റാർക്കാണ് സാധിക്കുക?

നീതിബോധവും ഉത്തരവാദിത്ത ബോധവുമാണ് ഉസ്താദിൽ ഞാൻ കണ്ട മറ്റു രണ്ട് ഉത്തമ ഗുണങ്ങൾ. നീതിക്കായിരുന്നു അവിടെ പ്രാധാന്യം. ആരെയും വെറുതെ പ്രതിയാക്കിയിരുന്നില്ല. ആരോടും വിദ്വേഷം വെക്കുകയോ മുൻകഴിഞ്ഞ സംഭവങ്ങൾ മനസ്സിൽ സൂക്ഷിക്കുകയോ ചെയ്തിരുന്നില്ല. തീർത്തും ഒരു തുറന്ന മനസ്സിന് ഉടമയായിരുന്നു.

ഉത്തരവാദിത്തങ്ങളുടെ കാര്യത്തിൽ ഒട്ടും വിട്ടുവീഴ്ചയുണ്ടായിരുന്നില്ല. മംഗലാപുരം യേനപോയ ഹോസ്പിറ്റലിൽ കിടക്കുമ്പോഴാണ് ഒരിക്കൽ എന്നെ അങ്ങോട്ട് വിളിക്കുന്നത്. അവിടെ



ചെന്നപ്പോൾ ഉസ്താദ് പറഞ്ഞു; താങ്കളെ നാഇബ് ഖാസിയായി നിശ്ചയിച്ചിരിക്കുന്നുവെന്ന്. ഞാൻ അന്തിച്ചുപോയി. തീർത്തും ഓർക്കാപ്പുറത്തുള്ള ഒരു സംഭവമായിരുന്നു ഇത്. ജീവിതത്തിൽ ഒരു തവണ പോലും ചിന്തിച്ചുപോയിട്ടില്ലാത്ത സംഭവം. നാം ഓർക്കാതെ ഒരു ഉത്തരവാദിത്തം ലഭിച്ചാൽ അതിൽ ദൈവ സഹായമുണ്ടാകുമെന്നല്ലേ പ്രമാണം. അതിനാൽ ഞാൻ അത് സ്വീകരിച്ചു. ഉസ്താദിന്റെ ആ മനസ്സാണ് ഞാൻ അപ്പോൾ വായിച്ചത്.

*ഉസ്താദിനെ മറ്റുള്ളവരിൽനിന്നും വ്യതിരിക്തനാക്കുന്ന ഘടകം ഏതാണ്?*

ആത്മീയതയോടൊപ്പം നേതൃത്വപാടവവും സ്വായത്തമാക്കാൻ കഴിഞ്ഞുവെന്നതാണ് ഉസ്താദിലെ ശ്രദ്ധേയമായ ഒരു കാര്യം. ഇത് എല്ലാവർക്കും നേടിയെടുക്കാൻ പറ്റുന്ന കാര്യമല്ല. എന്നാൽ, ഇസ്‌ലാമിക ചരിത്രം നോക്കിയാൽ അന്നുണ്ടായിരുന്ന പ്രധാന നേതാക്കളിലെല്ലാം ഈ രണ്ട് സ്വഭാവവും സംഗമിച്ചതായി കണ്ടെത്താൻ പറ്റും. ഉമർ (റ) ഖലീഫയായി ഭരണം നടത്തുന്ന കാലം. അദ്ദേഹം മദീനത്തുകൂടി നടക്കുകയാണ്. പെട്ടന്ന് ഒരു ഭൂമി കുലുക്കം അനുഭവപ്പെട്ടു. അദ്ദേഹം ചാട്ടവാറെടുത്ത് ഭൂമിയെ ഒരടി കൊടുത്തുകൊണ്ട് പറഞ്ഞു: ഭൂമി, അടങ്ങുക; ഖിയാമത് നാളിനോട് നീതി പാലിക്കണം. ഇതൊരു തന്റേടമാണ്. ഈ രണ്ട് മേഖലയിലും അത്യുന്നതി പ്രാപിച്ചവർക്കേ ഇത് സാധിക്കുകയുള്ളൂ.

സി.എം. ഉസ്താദിന്റെ ഉപ്പയുടെ കാര്യത്തിലും ഇത് കാണാൻ പറ്റും. വലിയ പണ്ഡിതനും സൂഫിവര്യനുമായിരുന്നു അദ്ദേഹം. അദ്ദേഹത്തിൽനിന്നും നൂലും മന്ത്രിച്ച വെള്ളവും വാങ്ങാത്ത ഹൈന്ദവ സുഹൃത്തുക്കൾവരെ ഈ ഭാഗത്തെവിടെയും ഉണ്ടായിരിക്കില്ല. വല്ലാത്ത സ്വീകാര്യതയായിരുന്നു അദ്ദേഹത്തിന്റെ വാക്കുകൾക്ക്. ഏത് വിഭാഗക്കാരും അത് ശിരസ്സാവഹിക്കാൻ തയ്യാറുമായിരുന്നു.

ഈ പരമ്പരയുടെ തന്നെ പ്രത്യേകതയാണിത്. സി.എം. ഉസ്താദിലും ഉപ്പയിലും ഉപ്പാപ്പയിലുമെല്ലാം ഇത് കാണാൻ കഴിയും. ഉപ്പയെ മറമാടാനായി ഖബ്ർ കുഴിച്ച സമയം ഉപ്പാപ്പയുടെ ഖബ്ർ പ്രത്യക്ഷപ്പെടുകയുണ്ടായി. അദ്ദേത്തിന്റെ മയ്യിത്തിന് യാതൊരു പോറൽപോലും സംഭവിച്ചിരുന്നില്ല. വർഷങ്ങൾക്കു മുമ്പ് ഖബ്റിൽവെച്ചപോലെത്തന്നെയുണ്ടായിരുന്നു അവരവിടെ. ഈ പരമ്പരയുടെ ആത്മ വിശുദ്ധിയും മേന്മയുമാണ് ഇതെല്ലാം വ്യക്തമാക്കുന്നത്.

*സി.എം. അബ്ദുല്ല മൗലവി എന്നാണല്ലോ പറയാറുള്ളത്. സാധാരണ ഗതിയിൽ മുസ്‌ലിയാർ എന്ന് ഉപയോഗിച്ചല്ലേ നമുക്ക് പരിചയം?*

മൗലവി എന്നാൽ 'മൗലാ'യെന്ന അറബി അല്ലെങ്കിൽ ഫാരിസി പദത്തിൽ നിന്നുണ്ടായതാണ്. 'മൗലാവി' എന്നാണ് അതിന്റെ യഥാർത്ഥ രൂപം. ദൈവത്തിന്റെ ആൾ എന്നാണ് സാരം. മതം പഠിച്ച ആൾ, പണ്ഡിതൻ, ദിവ്യൻ എന്നൊക്കെ നമുക്കിതിനെ വ്യാഖ്യാനിക്കാം. നമ്മൾ സുന്നികൾ തന്നെ ഉപയോഗിക്കേണ്ട പദമാണിത്. അല്ലാതെ, മുജാഹിദുകൾക്കും ജമാഅത്തുകാർക്കും അത് വിട്ടു കൊടുക്കേണ്ട ഒരാവശ്യവുമില്ല. അതുകൊണ്ടാണ് സി.എം. ഉസ്താദ് തന്റെ പേരിനൊപ്പം അത് ഉപയോഗിച്ചിരുന്നത്.

*പേരിനോടൊപ്പം സനദ് ചേർത്തുപറയുന്ന ഒരു പ്രവണത ഇന്ന് വളരെ വ്യാപകമാണല്ലോ. ഫൈസി, ദാരിമി, റഹ്‌മാനി എന്നൊക്കെ പറയാറുണ്ട്. മുമ്പുള്ള പണ്ഡിതരിൽ ഇത് അത്ര വ്യാപകമായി കാണാറില്ലല്ലോ. മുമ്പൊക്കെ അത്യാവശ്യം അധികം പണ്ഡിതരും ബാഖവികളോ ഖാസിമികളോ ആയിരുന്നു. പക്ഷെ, അവരൊന്നും പേരിനോടൊപ്പം അത് ചേർത്തുപറഞ്ഞിരുന്നില്ല. അവർ അങ്ങനെ അറിയപ്പെടുകയും ചെയ്തിരുന്നില്ല. സി.എം. ഉസ്താദും ബാഖവിയായിരുന്നു. പക്ഷെ, അറിയപ്പെട്ടിട്ടില്ല. ഈ പുതിയ പ്രവണത എങ്ങനെ വന്നതാണ്?*

ടൈറ്റിൽ ചേർത്തു പറയൽ മുമ്പ് തീരെ ഉണ്ടായിരുന്നില്ലായെന്ന് പറഞ്ഞുകൂടാ. പേര് പറയുമ്പോൾ പറയുമായിരുന്നില്ലെങ്കിലും എഴുതുമ്പോൾ ചേർത്തെഴുതുമായിരുന്നു. പിന്നെ, അന്നൊക്കെ കൂടുതലും ബാഖവിമാരായതിനാൽ പിന്നെ അത് എടുത്തു പറയേണ്ടതില്ലല്ലോ. ഇന്നല്ലേ സനദ് നൽകുന്ന ധാരാളം കോളേജുകൾ വരുന്നത്. അപ്പോൾ സ്വാഭാവികമായും താൻ എവിടെ




പഠിച്ചതാണ് എന്ന് സൂചിപ്പിക്കാൻ അത് എടുത്തു പറയേണ്ടി വന്നു. അല്ലെങ്കിലും, സനദ് ചോദിക്കുന്ന കാലമാണല്ലോ ഇത്. ഒരാൾ എന്താണ്, എങ്ങനെയാണ് എന്നൊക്കെ മനസ്സിലാക്കാൻ സനദ് പറയുന്നതിലൂടെ നമുക്ക് സാധിക്കുമല്ലോ.

*സമന്വയ വിദ്യാസത്തിൽ സി.എമ്മിന്റെ മാതൃക?*

സ്വന്തം അനുഭം തന്നെയാണ് ഇതിൽ ഉസ്താദിന്റെ ഗുരു എന്നാണ് മനസ്സിലാക്കാൻ സാധിക്കുന്നത്. പഠിക്കുന്ന കാലത്ത് അദ്ദേഹം രണ്ടും ഒരുപോലെ പഠിച്ചിരുന്നു. ഭൗതിക പഠനം മുസ്‌ലിംകളിൽ വളരെ കുറവായിരുന്ന ആ കാലത്ത് അദ്ദേഹം എസ്.എസ്.എൽ.സി. വരെ കംപ്ലീറ്റ് ചെയ്തു. അന്നൊക്കെ മുസ്‌ലിംകളിൽ വളരെ കുറച്ചു പേർക്ക് മാത്രം ലഭിക്കുന്ന ലക്കിയായിരുന്നു ഇത്. അന്നുതന്നെ ഇംഗ്ലീഷും ഉറുദുവുമെല്ലാം അദ്ദേഹം നല്ലപോലെ വശത്താക്കിയിരുന്നു. അന്നുതന്നെ അദ്ദേഹം ദർസിലും പോയിരുന്നുവെന്നുള്ളതാണ്. സ്വാഭാവികമായും മതത്തോടൊപ്പമുള്ള ഭൗതിക പഠനം മതപഠനത്തെ സുഗമമാക്കുന്നുവെന്ന് അദ്ദേഹത്തിന് തോന്നിയിരിക്കണം. കാലത്തിനനുയോജ്യരായ പണ്ഡിർ ഉയർന്നുവരാൻ ഇത് ആവശ്യമാണെന്നും അദ്ദേഹം മനസ്സിലാക്കി. അങ്ങനെ സ്വന്തം ജീവിതാനുഭവങ്ങളിൽനിന്നു തന്നായാണ് അദ്ദേഹം സമന്വയം തുടങ്ങിയിരുന്നത്. അതുകൊണ്ടാണ് 9 വർഷത്തിനു ശേഷം സമസ്ത അത് ഏറ്റെടുത്തപ്പോൾ അവർ സഅദിയ്യയുടെ സിലബസ് മാറ്റി ദർസുകളിലെ പഴയ സിലബസ് തന്നെ കൊണ്ടുവന്നിരുന്നത്. കാരണം അതിലുണ്ടായിരുന്നവരെല്ലാം പഴയ രീതിയിൽ പഠിച്ചുവന്ന ആളുകളായിരുന്നു. ഒറ്റയടിക്ക് അവർക്ക് സി.എമ്മിന്റെ പുതിയ സലബസ് ഉൾകൊള്ളാൻ കഴിഞ്ഞിരുന്നില്ല.

*നമ്മുടെ സമന്വയമെന്നത് പണ്ടെല്ലാം നമ്മുടെ പണ്ഡിതന്മാർക്കിടയിലുണ്ടായിരുന്ന വിദ്യാഭ്യസ സംവിധാനത്തിന്റെ തുടർച്ചയാണെന്നു പറഞ്ഞല്ലോ. ഫാരിസിയും ഉറുദുവും ഗോളശാസ്ത്രവുമെല്ലാം പഠിപ്പിക്കപ്പെട്ടിരുന്നുവെന്നല്ലാതെ അന്നൊന്നും ദർസുകളിൽ ഇംഗ്ലീഷ് പഠിപ്പിക്കപ്പെട്ടിരുന്നില്ലല്ലോ. എന്നാൽ, സി.എം. ഉസ്താദ് സഅദിയ്യയിൽ നടപ്പാക്കിയ സിലബസിൽ ഇംഗ്ലീഷ് പഠനവും ഉയണ്ടായിരുന്നല്ലോ. ഇത് നമ്മുടെ പാരമ്പര്യശൈലിക്ക് എതിരല്ലേ?*

ഒരിക്കലുമല്ല. നമ്മുടെ ദർസുകളിൽ ഭാഷകൾ പഠിപ്പിക്കപ്പെട്ടിരുന്നുവല്ലോ. ഇംഗ്ലീഷും

> മൗലവി എന്നാൽ മൗലായെന്ന അറബി അല്ലെങ്കിൽ ഫാരിസി പദത്തിൽ നിന്നുണ്ടായതാണ്. മൗലാവി എന്നാണ് അതിന്റെ യഥാർത്ഥ രൂപം. ദൈവത്തിന്റെ ആൾ എന്നാണ് സാരം. മതം പഠിച്ച ആൾ, പണ്ഡിതൻ, ദിവ്യൻ എന്നൊക്കെ നമുക്കിതിനെ വ്യാഖ്യാനിക്കാം. നമ്മൾ സുന്നികൾ തന്നെ ഉപയോഗിക്കേണ്ട പദമാണിത്. മുജാഹിദുകൾക്കും ജമാഅത്തുകാർക്കും അത് വിട്ടു കൊടുക്കേണ്ട ഒരാവശ്യവുമില്ല. അതുകൊണ്ടാണ് സി.എം. ഉസ്താദ് തന്റെ പേരിനൊപ്പം അത് ഉപയോഗിച്ചിരുന്നത്.

അതുപോലെ ഒരു ഭാഷയാണ്. അറിവ് പഠിക്കാനും പഠിപ്പിക്കാനുമുള്ള ഒരു മീഡിയമാണ്. അതിനെ മറ്റൊന്നായി കാണേണ്ട ഒരാവശ്യവുമില്ല. മാത്രവുമല്ല, നമ്മുടെ പാരമ്പര്യ പണ്ഡിതരിൽ പലർക്കും ഇംഗ്ലീഷ് ഭാഷയിൽ നല്ല കഴിവുണ്ടായിരുന്നതായി നാം കേട്ടിട്ടുണ്ട്. സമസ്തയുടെ സ്ഥാപകൻ വരക്കൽ മുല്ലക്കോയ തങ്ങൾ തന്നെ. ഇംഗ്ലീഷ് ഭാഷ നല്ലപോലെ കൈകാര്യം ചെയ്തിരുന്ന ആളായിരുന്നു അദ്ദേഹം. ശംസുൽ ഉലമയെ നോക്കൂ. ഇംഗ്ലീഷ് എത്ര മനോഹരമായി അദ്ദേഹം സംസാരിക്കുമായിരുന്നു. ഈയൊരു പാരമ്പര്യമാണ് സി.എം. ഉസ്താദും കാത്തു സൂക്ഷിച്ചത്. ഉസ്താദിന് ഇംഗ്ലീഷ് ഭാഷ നല്ലപോലെ കൈകാര്യം ചെയ്യാൻ സാധിക്കുമായിരുന്നു. മംഗലാപുരം ഖാസി ആരോഹണ ചടങ്ങിൽ അദ്ദേഹം അൽപ നേരം ഇംഗ്ലീഷിൽ പ്രസംഗിക്കുകയുണ്ടായി. ഗോളശാസ്ത്ര സംബന്ധമായി ഇംഗ്ലീഷിൽ ഒരു പുസ്തകവും എഴുതിയിട്ടുണ്ട് അദ്ദേഹം. ഇതൊന്നും പാരമ്പര്യത്തിനെതിരല്ല. മറിച്ച്, കാലത്തിനനുസരിച്ചുള്ള മുസ്‌ലിം സമൂഹത്തിന്റെ വളർച്ചയുടെ അടയാളങ്ങളാണ്. പണ്ടൊന്നും ഇംഗ്ലീഷ് ഭാഷ അത്ര വലിയ ആവശ്യമായിരുന്നില്ല. അതുകൊണ്ടായിരിക്കാം നമ്മൾ പലരും അതത്ര ഗൗനിക്കാതിരുന്നത്. എന്നാൽ, ഇന്ന് അവസ്ഥ മാറിയില്ലേ. ഇന്ന് ഇംഗ്ലീഷ് ഇടപെടാത്ത വല്ല സംഗതിയുമുണ്ടോ. അപ്പോൾ ഇന്ന് ഇംഗ്ലീഷ് പഠിക്കലും പഠിപ്പിക്കലും അനിവാര്യമാണ്. സി.എം. ഉസ്താദ് അതുകൊണ്ടാണ് തന്റെ പുതിയി സിലബസിൽ ഈ പഠനം സാധ്യമാക്കിയിരുന്നത്.

പിന്നെ, മറ്റൊരു കാര്യം. നമ്മുടെ പാരമ്പര്യ പണ്ഡിതന്മാർ ഇംഗ്ലീഷ് ഭാഷക്ക് എതിരായിരുന്നുവെന്ന് പൊതുവെ ഒരു ആരോപണമുണ്ട്. നമ്മുടെ ശത്രുക്കൾ വെറുതെ പ്രചരിപ്പിക്കുന്ന ഒരു കാര്യമാണിത്. ഇതിന് ഒരടിസ്ഥാനവുമില്ല. പണ്ഡിതന്മാർ ഈ ഭാഷയോട് ഒരു വിരോധം കാണിച്ചിട്ടുണ്ട്. അത് സാമ്രാജ്യത്വവിരോധത്തിന്റെ ഭാഗമായിട്ടായിരുന്നു. അല്ലാതെ ഭാഷയോടുള്ള വെറുപ്പുകൊണ്ടല്ല. അതുമായി വന്നവരോടുള്ള അറപ്പും വെറുപ്പുംകൊണ്ടാണ്. അവരെ എല്ലാ നിലക്കും ബഹിഷ്കരിക്കുകയെന്നതായിരുന്നു പണ്ഡിതരുടെ ലക്ഷ്യം. നിങ്ങൾ ഇന്ത്യയുടെ പ്രഥമ വിദ്യാഭ്യാസ മന്ത്രി അബുൽ കലാം ആസാദിനെ കുറിച്ച് കേട്ടിട്ടില്ലേ. ഇംഗ്ലീഷ് ഭാഷയിൽ നല്ല കഴിവുള്ള ആളായിരുന്നു അദ്ദേഹം. പക്ഷെ, അദ്ദേഹം സംസാരിക്കാൻ ഇംഗ്ലീഷ് തീരെ ഉപയോഗിക്കുമായിരുന്നില്ലത്രെ. ബ്രിട്ടീഷ് സംസ്കാരത്തോടും സാമ്രാജ്യത്വത്തോടുമുള്ള വെറുപ്പായിരുന്നു ഇതിന് കാരണം. അത് തന്നെയാണ് നമ്മളും പിൻ പറ്റിയിരുന്നത്.

*പാരമ്പര്യ പണ്ഡിതരെ പിന്തിരിപ്പന്മാരായി കാണുകയും സ്വയം കേരളമുസ്‌ലിം വളർച്ചയുടെ പിതൃത്വം ഏറ്റെടുക്കുകയും ചെയ്യുന്നവരാണല്ലോ ഈ ജമാഅത്ത്-മുജാഹിദ് വിഭാഗക്കാർ. ആരോപണങ്ങൾവഴി മുസ്‌ലിം സംഘശക്തിയെ ഛിദ്രമാക്കാനുള്ള ഇവരുടെ ശ്രമങ്ങളെ എങ്ങനെ കാണുന്നു?*

ശരിക്കും പറഞ്ഞാൽ നമ്മുടെ സമൂഹത്തിലെ സിയോണിസ്റ്റ് ചാരന്മാരാണിവർ. മുസ്‌ലിം സമുദായത്തിന്റെ തോളിലിരുന്ന് ചെവി കടിക്കുകയാണ് ഇവർ ചെയ്യുന്നത്. കേവല ദുഷ്പ്രചരണങ്ങൾ നടത്തുകയെന്നല്ലാതെ ഇവരുടെ ആരോപണങ്ങൾക്കൊന്നും യാതൊരു കഴമ്പുമില്ല. മുസ്‌ലിം സമുദായത്തെ തകർക്കാൻ തികച്ചും ഗൂഢമായ ശ്രമങ്ങളാണ് ഇവരിന്ന് നടത്തിക്കൊണ്ടിരിക്കുന്നത്.

കഴിഞ്ഞ സമസ്തയുടെ 85 ാം വാർഷിക സമ്മേളനത്തോടനുബന്ധിച്ച് ഇവർ പ്രബോധനത്തിന്റെയും മാധ്യമത്തിന്റെയും സ്പെഷ്യ പതിപ്പ് ഇറക്കുകയുണ്ടായി. നാമറിയാതെ നമ്മിലേക്ക് കയറിക്കൂടാനുള്ള ചില ശ്രമങ്ങളായിരുന്നു ഇത്.

സത്യം പറഞ്ഞാൽ, ഞാൻ ആദ്യമായി മാധ്യമം പത്രം കൈകൊണ്ട് തൊടുന്നത് അന്നാണ്. മുസ്‌ലിം സമൂഹത്തിൽ ഛിദ്രതയുണ്ടാക്കുന്ന ഒരു പത്രമെന്ന നിലക്ക് ഞാനതിനെ അടുപ്പിക്കാറേ ഉണ്ടായിരുന്നില്ല. അത് പ്രസിദ്ധീകരിച്ചുതുടങ്ങിയതു മുതൽ തന്നെ ഞാൻ അതിന്റെ ശക്തനായ എതിരാളിയുമായിരുന്നു. ഒരു വൈപരീത്യം പോലെ ഞാനത് ആദ്യമായി സ്പർശിക്കുന്നത് സമസ്തയുടെ വേദിയിൽ വെച്ചും. ഈ നുഴഞ്ഞു കയറ്റ ശ്രമത്തിനുള്ളിലെ രാഷ്ട്രീയ സാംസ്കാരിക അപകടങ്ങളെ നാം തിരിച്ചറിയേണ്ടതുണ്ട്.

ആ പതിപ്പ് തുറന്നു നോക്കിയപ്പോൾ ഞാൻ അവരെക്കുറിച്ച് മനസ്സിലാക്കി വെച്ച വസ്തുതയിൽനിന്നും അവർ ഒട്ടും പിന്നിൽ പോയിട്ടില്ലെന്ന് ശരിക്കും മനസ്സിലായി. ലോഗന്റെ സുഹൃത്ത് വരക്കൽ എന്നായിരുന്നു അതിൽ കണ്ട ഒരു പരാമർശം. എത്രമാത്രം തന്ത്രപരമായിട്ടാണ് അവർ നമ്മെയും സമസ്തയെയും നിസ്സാരമാക്കാൻ ശ്രമിച്ചതെന്ന് ആ പ്രയോഗത്തിൽനിന്നുതന്നെ എനിക്ക് മനസ്സിലായി. വരക്കൽ മുല്ലക്കോയ തങ്ങൾ സ്വന്തമായിത്തന്നെ നിലപാടുള്ള പണ്ഡിതാനയൊരു സാത്വികനാണ്. അദ്ദേഹത്തിന് ഐഡന്റിറ്റി കിട്ടാൻ ലോഗനെന്ന ബ്രിട്ടീഷുകാരനിലേക്ക് ചേർത്തിപ്പറയേണ്ട ഒരാവശ്യവുമില്ല. ലോഗനിലേക്ക് ചേർത്തി പറഞ്ഞതുകൊണ്ട് അല്ലെങ്കിൽ ലോഗന്റെ സുഹൃത്തായതുകൊണ്ട് അത് വലിയൊരു നേട്ടമാണെന്ന് നമ്മളാരും വിശ്വസിക്കുന്നുമില്ല. ശരിക്കും പറഞ്ഞാൽ ഉള്ളിലൂടെ ആരെയൊക്കെയോ തെറ്റിദ്ധരിപ്പിക്കാനുള്ള ശ്രമങ്ങളാണ് ഇവർ നടത്തുന്നത്. തീർച്ചയായും ഇവരുടെ ഓരോ ശ്രമങ്ങളെയും അപകടകരമായിത്തന്നെ നാം വീക്ഷിക്കേണ്ടതുണ്ട്. പട്ടിൽ പൊതിഞ്ഞ പാഷാണം പോലെയായിരിക്കും അവരുടെ ഓരോ പദ്ധതികളും.

*ഇന്ന് നിലവിലുള്ള സമന്വയ വിദ്യാഭ്യാസ ശൈലി ശരിക്കും ഇസ്‌ലാമിക കാഴ്ചപ്പാടിലുള്ള സമന്വയ ചിന്തയാണെന്ന് പറയാൻ പറ്റുമോ? നാസ്തികതയെ പ്രതിനിധാനം ചെയ്യുന്ന പാശ്ചാത്യൻ ചിന്താ കേന്ദ്രീകൃത വിദ്യകളെയും ഇസ്‌ലാമിക വിദ്യകളെയും ഒരേ ക്ലാസ് മുറിയിൽ നൽകാനുള്ള ശ്രമങ്ങളല്ലേ ഇന്ന് നടക്കുന്നത്? സത്യത്തിൽ, രണ്ട് പ്രതലത്തിലുള്ള അറിവുകളെ വലിച്ചുകൊണ്ടുവന്ന് അടുത്തുവെക്കാനുള്ള ഒരു ശ്രമമല്ലേ ഇവിടെ ഉണ്ടാകുന്നത്? ഇതിനെ ഇസ്‌ലാമികമായി ന്യായീകരിക്കാനാകുമോ? യഥാർത്ഥത്തിൽ, ഇസ്‌ലാമിക ദൃഷ്ട്യാ ഖുർആൻ അവതരിപ്പിക്കുന്നൊരു സമന്വിത വിദ്യാഭ്യാസ ശൈലിയുള്ളതായി നമുക്ക് കാണാൻ കഴിയുന്നുണ്ടല്ലോ. അതുപോലെ സമന്വയത്തിൽ ഇമാം ഗസാലിയുടെ ചിന്തകളും നാം കാണുന്നുണ്ടല്ലോ. ഇവയിൽനിന്നെല്ലാം എത്രയോ ഭിന്നമാണല്ലോ ഇന്നത്തെ ശൈലി. മാത്രവുമല്ല, ഇന്നത്തെ ശൈലിയിൽ രണ്ട് വിരുദ്ധ ആശയങ്ങളുടെ സംഘട്ടനമാണ് നടക്കുന്നതെന്ന് പറഞ്ഞുകൂടേ? ഉദാഹരണത്തിന് ഒരു പിരീഡ് സോഷ്യോളജിയും രണ്ടാം പിരീഡ് ഹദീസും പഠിക്കുമ്പോൾ അല്ലെങ്കിൽ ഒരു പിരീഡ് ഷെയ്ക്സ്പിയറുടെ ഡ്രാമയും രണ്ടാം പിരീഡ് സൈനുദ്ധീൻ മഖ്ദൂമിന്റെ ഫതഹുൽ മുഈനും ഓതുമ്പോൾ ആശയപരമായി രണ്ട് വിരുദ്ധ വസ്തുതകൾ ഒരുമിച്ച് പഠിപ്പിക്കപ്പെടുന്ന അവസ്ഥ ഉണ്ടാകുന്നുണ്ടല്ലോ. വ്യക്തമായി പറഞ്ഞാൽ, സോഷ്യോളജിയിൽ മാൽതൂസിന്റെ പോപുലേഷൻ കൺട്രോൾ തിയറി നാം പഠിക്കുന്നു. സന്താനനിയന്ത്രണം വളരെ കണിശമായി പാലിക്കണമെന്നും ജനപ്പെരുപ്പം വലിയ അപകടമാണെന്നുമാണ് അദ്ദേഹം പറയുന്നത്. രണ്ടാം പിരീഡ് നാം ഹദീസ് പഠിക്കുമ്പോൾ ഏറ്റവും കൂടുതൽ സന്താനങ്ങളുണ്ടാകുന്ന സ്ത്രീകളെ നോക്കി വിവാഹം ചെയ്യാൻ പറയുന്നു. രണ്ടു വിരുദ്ധ ആശയങ്ങളല്ലേ ഇവിടെ സംഗമിക്കുന്നത്. ഇവ തീർച്ചയായും വിദ്യാർത്ഥിയിൽ ഒരു ചഞ്ചല മനസ്ഥിതി കൊണ്ടുവരികയില്ലേ? നാസ്തികതയും ആത്മികതയും സംഘർഷത്തിലാവുന്ന ഇത്തരം രീതികൾക്കു പകരം ഖുർആനികമായി സമന്വയത്തെ അവതരിപ്പിക്കേണ്ടതില്ലേ?*

പറഞ്ഞതിൽ കുറേ കാര്യങ്ങളുണ്ട്. ഭൗതികമെന്നു പറഞ്ഞ് നാമിന്നും പഠിച്ചുകൊണ്ടിരിക്കുന്ന




കഴിഞ്ഞ സമസ്തയുടെ 85 ാം വാർഷിക സമ്മേളനത്തോടനുബന്ധിച്ച് ഇവർ പ്രബോധനത്തിന്റെയും മാധ്യമത്തിന്റെയും സ്പെഷ്യ പതിപ്പ് ഇറക്കുകയുണ്ടായി. നാമറിയാതെ നമ്മിലേക്ക് കയറിക്കൂടാനുള്ള ചില ശ്രമങ്ങളായിരുന്നു ഇത്. സത്യം പറഞ്ഞാൽ, ഞാൻ ആദ്യമായി മാധ്യമം പത്രം കൈകൊണ്ട് തൊടുന്നത് അന്നാണ്. മുസ്‌ലിം സമൂഹത്തിൽ ഛിദ്രതയുണ്ടാക്കുന്ന ഒരു പത്രമെന്ന നിലക്ക് ഞാനതിനെ അടുപ്പിക്കാറേ ഉണ്ടായിരുന്നില്ല.



പലതും നാസ്തികതയുടെ മേൽ എടുക്കപ്പെട്ട ജ്ഞാനരൂപങ്ങൾ തന്നെയാണ്. ഇന്നും അറബ് രാഷ്ട്രങ്ങളിലെ സ്കൂളുകളുകളിൽ അറബി ഭാഷയിൽ പഠിപ്പിച്ചുകൊണ്ടിരിക്കുന്നത് ഡാർവിന്റെ പരിണാമസിദ്ധാന്തവും പിന്നെ പ്രപഞ്ചോൽപത്തിയെ കുറിക്കുന്ന ബിഗ്ബാങ് തിയറിയുമെല്ലാമാണ്. മനുഷ്യന്റെയും പ്രപഞ്ചത്തിന്റെയും സൃഷ്ടിപ്പിനു പിന്നിൽ അല്ലാഹുവാണെന്നതിൽ നമുക്ക് യാതൊരു സംശയവുമില്ല. എന്നാലും നാം പാശ്ചാത്യൻ ഫിലോസഫി തന്നെ പഠിച്ചുകൊണ്ടിരിക്കുന്നു. അതൊരു പ്രശ്നംതന്നെയാണ്. ലോകാടിസ്ഥാനത്തിലുള്ള ഇന്നത്തെ ഭൗതിക വിദ്യാഭ്യാസ സംവിധാനത്തിന്റെ പ്രശ്നമാണ്. ഇതെല്ലാം ഇന്ന് ഒറ്റയടിക്ക് മാറ്റിയെടുക്കുക സാധ്യമല്ല.

ആയതിനാൽ, സമന്വയത്തിലൂടെ നമുക്കിന്ന് ചെയ്യാനാവുന്നത് ഇത്രമാത്രമാണ്: ഇത്തരം നിരർത്ഥക അറിവുകൾ ശരിക്കും പഠിക്കുക. ശേഷം, ഇസ്‌ലാമികമായി അവയെ പൊളിച്ചെഴുതുകയും തിരുത്ത് നൽകുകയും ചെയ്യുക. സോഷ്യോളജി പഠിപ്പിക്കുമ്പോൾ അതോടൊപ്പം തന്നെ അതിന്റെ ഇസ്‌ലാമിക ഭാഷ്യവും നമുക്ക് നൽകാൻ സാധിക്കണം. ഇംഗ്ലീഷും ഡ്രാമയും പഠിപ്പിക്കുമ്പോൾ അത് നൽകുന്ന സംസ്കാരത്തിന്റെ നിരർത്ഥകത കുട്ടികളെ ബോധ്യപ്പെടുത്തുകയും വേണം. കമ്യൂണിസവും കാപ്പിറ്റലിസവും പഠിപ്പിക്കുമ്പോൾ മറുവശത്ത് അവയോടുള്ള ഇസ്‌ലാമിന്റെ സമീപനവും പരിചയപ്പെടുത്തണം. ഇമാം ഗസാലി ഇഹ്‌യയിലും അൽ മുൻഖിദു മിന്ന ള്ളലാൽ എന്ന വിഖ്യാത കൃതിയിലുമെല്ലാം പരിചയപ്പെടുത്തുന്ന ഈയൊരു പെഡഗോഗിയാണ് സമന്വയത്തിൽ നാം സ്വീകരിക്കേണ്ടത്. എന്തു പഠിപ്പിക്കുമ്പോഴും അതിന്റെ ഇസ്‌ലാമിക എതിർവശവും പറഞ്ഞുകൊടുക്കണമെന്നു ചുരുക്കം.

ഭാഷാ പഠനത്തിൽ ഷെയ്ക്സ്പിയറിന്റെ നാടകങ്ങളെയും അവയുടെ സാംസ്കാരിക പരിസരത്തിന്റെ സ്വാധീനത്തെയും കുറിച്ചു പറഞ്ഞല്ലോ.

ഇതേയൊരു പ്രശ്നം നമ്മുടെ പഴയ കാലത്തും ഉണ്ടായിരുന്നല്ലോ. അറബി ഭാഷ പഠിക്കാൻ ഇംറുൽ ഖൈസിന്റെയും അഅ്ശാ മൈമൂന്റെയുമെല്ലാം കവിതകളല്ലേ മുത്അല്ലിമീങ്ങൾ അവലംബിച്ചിരുന്നത്. അവ മുന്നോട്ടുവെച്ച സംസ്കാരം സ്വീകരിക്കാതിരിക്കാൻ അവർ അവിടെ എന്താണോ ചെയ്തത് അതുതന്നെയാണ് ഇവിടെയും നാം സ്വീകരിക്കേണ്ടത്. അങ്ങനെ നമ്മുടെ സംസ്കാരം ഉയർത്തിപ്പിടിച്ചുകൊണ്ടുതന്നെ ഇതെല്ലാം നടത്താൻ സാധിക്കണം.

*സി.എം. ഉസ്താദിനു ശേഷം താങ്കളാണല്ലോ ഇപ്പോൾ മംഗലാപുരം ഖാസി. ഉസ്താദ് അവിടെ സാധിച്ചെടുത്ത പരിവർത്തനങ്ങളും പരിഷ്കരണങ്ങളും എത്രത്തോളമുണ്ട്?*

വളരെ ചുരുങ്ങിയ കാലമാണ് സി.എം. ഉസ്താദ് മംഗലാപുരം ഖാസിയായി നിലകൊണ്ടതെങ്കിലും ഒരു വൻ മാറ്റം തന്നെ കൊണ്ടുവരാൻ ഉസ്താദിന് സാധിച്ചിട്ടുണ്ട്. എന്റെ ഉപ്പാപ്പ ഖാസി അബ്ദുല്ല ഹാജിയായിരുന്നു വളരെ മുമ്പ് മംഗലാപുരം ഖാസി. വല്ലാത്ത ആദരവും ബഹുമാനവുമാണ് അന്ന് ഖാസിമാർക്ക് അവിടെ ലഭിച്ചത്. വളരെ വലിയ കഴിവുകളുള്ള ആളായിരുന്നു അദ്ദേഹം. മഴയില്ലാത്ത സമയത്ത് പ്രാർത്ഥിച്ചപ്പോൾ മഴ പെയ്ത സംഭവങ്ങൾ മംഗലാപുരത്തുകാർക്ക് അവരെക്കുറിച്ച് ധാരാളം പറയാനുണ്ട്. അദ്ദേഹത്തിന്റെ വഫാത്തിനു ശേഷം അറുപതോളം വർഷം അവിടെ ഖാസിമാർ ഉണ്ടായിരുന്നില്ല. അതോടെ ആ ഇസ്ലാമിക സെറ്റപ്പ് നഷ്ടപ്പെട്ടു. പിന്നീട് കോട്ട അബ്ദുൽ ഖാദിർ മുസ്ലിയാർ മംഗലാപുരം ഖാസിയായി. 1990 കളിലായിരുന്നു ഇത്. അദ്ദേഹം പൊതുവെ ശാന്തനായിരുന്നു. എങ്കിലും സമസ്തയുടെ വലിയൊരി ശബ്ദമായി മാറാൻ അദ്ദേഹത്തിനവിടെ സാധിച്ചു. അദ്ദേഹത്തിന്റെ വഫാത്തിനു ശേഷമാണ് സി.എം. ഉസ്താദ് ഖാസിയായി വരുന്നത്. സത്യംപറഞ്ഞാൽ, പണ്ടുണ്ടായിരുന്ന ഖാസിയുടെ സ്ഥാനവും ബഹുമാനവും ആദരവും തിരിച്ചുകൊണ്ടുവന്നുവെന്നതാണ് ഉസ്താദ് ചെയ്ത ഏറ്റവും വലിയ കാര്യം. ഉസ്താദിന്റെ വ്യക്തിപ്രഭാവത്തിലൂടെയും പ്രവർത്തനങ്ങളിലൂടെയും കൈവരികയായിരുന്നു ഇത്തരം ഒരവസ്ഥ.

ഇതുവഴി എനിക്കു വരെ അവിടെ വലിയ സ്വീകാര്യത കിട്ടി. ആദ്യം 40 മഹല്ലത്തുകളാണ് നമ്മുടെ കീഴിൽ ഉണ്ടായിരുന്നത്. ഇന്നത് ഇരുന്നൂറോളം മഹല്ലത്തുകളായി കൂടിവരികയാണ്. ഉസ്താദിന്റെ പ്രവർത്തനങ്ങളുടെ ഫലങ്ങളാണ് ഇന്നും പുറത്തുവന്നു കൊണ്ടിരിക്കുന്നത്. ഓരോ ദിവസത്തിലെന്ന പോലെ ഓരോ മഹല്ലുകൾ ബൈഅത്ത് ചെയ്ത് നമുക്ക് കീഴിൽ വന്നു കൊണ്ടിരിക്കുന്നു. അൽഹംദുലില്ലാഹ്.

അനവധി പദ്ധതികളുമായാണ് സി.എം. ഉസ്താദ് മംഗലാപുരത്തേക്ക് വന്നിരുന്നത്. അവർ ചെയ്ത ഓരോ കാര്യങ്ങളും ദക്ഷിണ കന്നടയിലെ മുസ്ലിംകളെ ഏകീകരിക്കാനും സംഘടിപ്പിക്കാനും ഉതകുന്നതായിരുന്നു. ആദ്യമായി ഉസ്താദ് മംഗലാപുരത്ത് സമസ്തക്കൊരു വ്യവസ്ഥാപിത മുശാവറയുണ്ടാക്കി. പിന്നെ, മംഗലാപുരം ഖാസിമാർ എന്ന പേരിൽ ഒരു പുസ്തകമെഴുതി. മംഗലാപുരത്ത് അന്ത്യവിശ്രമം കൊള്ളുന്ന മൂസ ബിൻ മാലിക് എന്ന മാലിക് ദീനാർ സംഘത്തിലെ പണ്ഡിതനെക്കുറിച്ച് ഒരു മൗലിദ് രചിച്ചു. ശേഷം, അവിടെ വലിയൊരു വിദ്യാഭ്യാസ സമുച്ചയത്തിനുള്ള പ്ലാൻ തയ്യാറാക്കുകയും ചെയ്തു. ഇവയെല്ലാം വലിയൊരു നവോത്ഥാനത്തിനുള്ള നാന്ദിയായിരുന്നു. അൽപകാലം കൂടി ഉസ്താദ് ജീവിച്ചിരുന്നുവെങ്കിൽ ഒരു വൻ വിപ്ലവംതന്നെ ഉസ്താദ് അവിടെ സാധിച്ചെടുക്കുമായിരുന്നു. ജനങ്ങൾക്ക് അത്രമാത്രം ഇഷ്ടപ്പെട്ട ആളായിരുന്നു സി.എം.

*ഉസ്താദ് തുടങ്ങിവെച്ച പദ്ധതികളുമായി ഇന്ന് പ്രവർത്തനങ്ങൾ പുരോഗമിക്കുന്നുണ്ടോ?*

അതെ, അവയുടെ തുടർച്ചയായി പ്രവർത്തനങ്ങൾ ഇന്ന് പലതും നടക്കുന്നുണ്ട്. വിദ്യാഭ്യാസ സമുച്ചയം തുടങ്ങാനുള്ള പ്രവർത്തനങ്ങളും ചെറുതായെങ്കിലും നടക്കുന്നു. ആവശ്യത്തിന് ഭൂമി ലഭിക്കുന്നില്ലായെന്നതാണ് ഇന്നതിന് നേരിടുന്ന വലിയ പ്രശ്നം. ഭൂമിക്ക് വിലയേറിയതോടെ പണ്ടത്തെപ്പോലെ വഖ്ഫ് ചെയ്യാനും ഇസ്ലാമിക പ്രവർത്തനങ്ങൾക്കായി നൽകാനമൊന്നും ഇന്ന് ആളുകൾ മുന്നോട്ടുവരുന്നില്ല. എന്നാലും കഴിയുംവിധം പ്രവർത്തനങ്ങൾ നടക്കുന്നുണ്ട്. ഇൻശാഅല്ലാഹ്, സ്ഥാപനം ഉയർന്നുവരും.